THE
# CHURCH WEEKLY

വാല്യം 18 | 1964 ഒക്ടോബർ 18 | ലക്കം 40

**THOUGHT FOR THE WEEK**

When Abraham Lincoln said, "You can fool all of the people some of the time, and some of the people all of the time, but you can't fool all the people all the time", he left out another possibility—that "you can fool yourself every time". Self-deception and self-illusion are more rampant and more serious than open huckstering.

—Peter Parson

**താളുകൾ മറിക്കുമ്പോൾ**



**ഈ ആഴ്ചയിൽ**

ഒക്ടോ: 18 മാർ ലൂക്കോസ്
20 മാർ ബസേലിയോസ് മപ്രിയാനാ (കണ്ടനാട്ട്)
23 മാർ യാക്കോബശ്ലീഹ
30 നിസിബിനിലെ യാക്കോബു മല്പാൻ

## വരിസംഖ്യ

| | രൂ. | ന. പ. |
|---|---|---|
| ഒരു വർഷത്തേക്കു് | 6 | |
| ഒരു മാസത്തേക്കു് | 3 | |
| ഒററപ്രതി | | 13 |
| ഇന്ത്യക്കു വെളിയിൽ | 8 | |

മാനേജർ, ചർച്ച്‌വീക്കിലി,

# വത്തിക്കാൻ കൗൺസിൽ തീരുമാനങ്ങൾ

ക്രൈസ്തവസഭാചരിത്രത്തിൽ ദൂരവ്യാപകമായ സൽഫലങ്ങൾ ഉണ്ടാക്കുന്ന പല തീരുമാനങ്ങളാണു രണ്ടാംവത്തിക്കാൻ കൗൺസിൽ ചെയ്തു കൊണ്ടിരിക്കുന്നതു്. റോമൻകത്തോലിക്ക സഭക്കു കാതോലികമായ ദർശനം ഉണ്ടെന്നു് ആ സഭയുടെ ഇത:പര്യന്തമുള്ള ചരിത്രത്തിൽ നിന്നു വളരെയധികം തെളിഞ്ഞിട്ടില്ലാത്ത ഒരു കാര്യമാണു്. ‚‚കാതോലികം,, എന്നുള്ളതിനു ചില പ്രത്യേക വ്യാഖ്യാനങ്ങൾ കൊണ്ടു് ആ സഭ തൃപ്തിപ്പെട്ടുകൊണ്ടിരുന്നു. ‚‚സാർവലൗകികം,, എന്ന അർത്ഥമാണു കാതോലികം എന്ന വാക്കിനുള്ളതു്. എന്നാൽ കത്തോലിക്കസഭയെന്നു കേൾക്കുമ്പോൾ ഭൂലോകം മുഴുവൻ വ്യാപിച്ചു കിടക്കുന്ന ഒരർത്ഥമാണു പ്രധാനമായും സഭക്കുള്ളിലും ആ സഭയെ സംബന്ധിച്ചിടത്തോളംഉപരിപ്ളവമായി നൽകാറുള്ളതു്. സഭയുടെ പണ്ഡിതന്മാരോ സഭയുടെ സിദ്ധാന്തങ്ങളെപ്പററി ആധികാരിമായി പറയാൻ അവകാശമുള്ളവരോ ആ ഒരർത്ഥംകൊണ്ടു തൃപ്തിപ്പെടുകയില്ലഎങ്കിലും സാധാരണക്കാരെ സംബന്ധിച്ചു പറയുമ്പോൾ കാതോലികം എന്ന സംജ്ഞകൊണ്ടു സഭയുടെ വ്യാപകത്വത്തെമാത്രമാണു് അവർ ഉദ്ദേശിക്കുന്നതു്.

ആ അർത്ഥത്തിൽ റോമൻ കത്തോലിക്കാസഭക്കു് കാതോലികമാണെന്നു് അവകാശപ്പെടാൻമറേറതു ക്രൈസ്തവസഭയെക്കാളും യോഗ്യതകളുണ്ടു്. ഇത്രയും അംഗസംഖ്യയുള്ളതും ലോകത്തിൻെറ ഏതുഭാഗത്തും വ്യാപിച്ചു കിടക്കുന്നതുമായ മറെറാരു സഭയില്ല. എന്നാൽ കാതോലിക സംജ്ഞക്കു് വ്യാപകത്വത്തെക്കാൾ വളരെക്കൂടുതലായി ഉപദേശങ്ങളുടെ സാർവലൗകികസ്വഭാവത്തെക്കുറിച്ചാണു തീയോളജിയന്മാർ അർത്ഥം കൊടുക്കുന്നതു്. ആ അർത്ഥത്തിൽ റോമൻകത്തോലിക്കസഭയെ കുറിച്ചു അധികമാരും ചിന്തിക്കയില്ല. ഇതര ക്രൈസ്തവസഭാവിഭാഗങ്ങളോടും ഇതര മതങ്ങളോടും കത്തോലിക്കസഭ പ്രദർശിപ്പിക്കുന്ന അത്രയും അസഹിഷ്ണത മറേറതെങ്കിലും മതങ്ങളോ സഭകളോ പ്രദർശിപ്പിക്കുന്നുണ്ടോ എന്നു സംശയിച്ചു പോകുന്നതരത്തിലായിരുന്നു ആ സഭയുടെ പ്രവർത്തനങ്ങൾ. ആ സഭയിലെ അനേകം പുണ്യവാന്മാരും പുണ്യവതികളും ഈ ഒരു സാമാന്യവിമർശനം അർഹിക്കുന്നില്ലെന്നുള്ളതു പരമാർത്ഥമായിരിക്കാം. പക്ഷേ സഭയുടെ സംഘടിത പ്രവർത്തനങ്ങളും അതിൻെറ സാധാരണ ജനങ്ങളിൽ കാണുന്ന പെരുമാററങ്ങളും കാണുമ്പോൾ ‚‚കാതോലികത്വ,, ത്തിൻെറ നേരെ എതിരായ ഒരർത്ഥം പ്രേക്ഷകരുടെ മനസ്സിൽ ഉദിച്ചു പോകാറുണ്ടു്.

കത്തോലിക്കസഭ എന്നും ക്രൈസ്തവസഭകളുടെ ഐക്യത്തിനു വിലങ്ങുതടിയായി നിൽക്കുമെന്നുള്ളതു പല അകത്തോലിക്കരും പുലർത്തുന്ന ഒരു ചിന്താഗതിയായിരുന്നു. അകത്തോലിക്കാസഭകളെല്ലാം യോജിച്ചു കഴിഞ്ഞു് ആലോചനക്കെടുക്കേണ്ട ഒരു വിഷയമായി കത്തോലിക്കസഭയുമായുള്ള ഐക്യം പലരും മാററിവച്ചിരിക്കുകയാണു്. പ്രോട്ടസ്റ്റൻറു സഭകളും, ഓർത്തഡോക്സ് സഭകളും സഭകളുടെ ലോക കൗൺസിലിൽ അംഗത്വം സ്വീകരിച്ചിട്ടുണ്ടു്. അതുകൊണ്ടു് പ്രോട്ടസ്റ്റൻറു—ഓർത്തഡോക്സ് ഐക്യം ഉണ്ടായതിനുശേഷമേ കത്തോലിക്ക സഭയുമായുള്ള ഐക്യസംഭാഷണങ്ങൾ നടക്കുയെന്നൊരു ധാരണ ഉണ്ടായിരുന്നു. എന്നാൽ ജോൺ മാർപ്പാപ്പാ തിരുമേനി ആ ധാരണ തെററാണെന്നു തെളിയിച്ചു. സഭകളുടെ ഐക്യസംരംഭത്തിനു കത്തോലിക്കാസഭ നേതൃത്വം നൽകുന്ന വിപ്ളവകരമായ ഒരു പരിവർത്തനം തിരുമേനിയുടെ ജീവിതകാലത്തുണ്ടായി. പെട്ടെന്നു ഭൂതോദയം ഉണ്ടായതുപോലെ തിരുമേനിസ്വീകരിച്ച നടപടി ആയിരുന്നില്ല കത്തോലിക്കസഭയുടെഐക്യസംരംഭങ്ങൾ എന്നു തിരുമേനിയുടെ ലക്ഷ്യങ്ങൾക്കു ഇപ്പോൾ ലഭിച്ചിരിക്കുന്ന പിന്തുണ തെളിയിക്കുകയാണു്. കത്തോലിക്കാ സഭയിൽ ദീർഘനാളുകളായി പലരിലുംവ്യാപരിച്ചിരുന്ന ഒരു ചിന്താഗതിക്കു ജോൺപാപ്പാ തിരുമേനി പ്രകാശനം നൽകുകയായിരുന്നുവെന്നു പറഞ്ഞാൽ അതു കൂടുതൽ ശരിയായിരിക്കും. അല്ലെങ്കിൽ രണ്ടാം വത്തിക്കാൻ കൗൺസിലിൻെറ തീരു-

...കൾ രണ്ടായിരത്തിൽ പരം മെത്രാപ്പോ...ത്തമാർ അനുകൂലിച്ചും മുപ്പതിൽ പരം ...ത്രാന്മാർ മാത്രം പ്രതികൂലിച്ചും വോട്ടുകൾ രേഖപ്പെടുത്തുമായിരുന്നില്ല. തിരുമേനിയുടെ അഭിപ്രായങ്ങൾക്ക് വിപുലമായ പിന്തുണ സഭയിൽ ഉണ്ടായിരുന്നുവെന്നുള്ളതിനു തെളിവാണു സുന്നഹദോസിൽ നടക്കുന്ന വോട്ടിംഗ്. സഭയുടെ കാതോലികത്വത്തിന് അനുയോജ്യമായ പല തീരുമാനങ്ങളും കൗൺസിൽ ചെയ്തുകൊണ്ടിരിക്കുന്നത് ക്രൈസ്തവസഭകളുടെ ഐക്യത്തിനു മഹത്തായ സംഭാവനകൾ ആയിരിക്കുമെന്നുള്ളതിനു യാതൊരു സംശയവുമില്ല.

ഓർത്തഡോക്സ് സഭകളും കത്തോലിക്കസഭയും തമ്മിലുള്ള വ്യത്യാസങ്ങൾ തൊണ്ണൂറു ശതമാനവും ഭരണപരമാണ്. വിശ്വാസപരമോ ആചാരങ്ങൾ സംബന്ധിച്ചതോ, ആയ ഭിന്നതകൾ പത്തു ശതമാനത്തിൽ കുറവാണ്. ഈ പത്തു ശതമാനം ഉള്ളതിനു തന്നെ ദീർഘശതാബ്ദങ്ങളിലെ ചരിത്രവുമില്ല. പാപ്പായുടെ അപ്രമാദിത്വം പോലെയുള്ള ഒന്നോ രണ്ടോ സിദ്ധാന്തങ്ങൾ കത്തോലിക്കാസഭ സ്വീകരിച്ചതു് അടുത്ത കാലത്തു മാത്രമാണ്. ഏററവുമധികം പുരാതനത്വമുള്ള ഒരു സിദ്ധാന്തവ്യത്യാസം ചെറിയ പൗരസ്ത്യസഭകൾ എന്നു വിളിക്കപ്പെടുന്ന ഓർത്തഡോക്സ് ഗ്രൂപ്പും റോമാസഭയും തമ്മിൽ മാത്രമാണുള്ളതു്. എ.ഡി. 451–ൽ നടന്ന കൽക്കദോന്യ സുന്നഹദോസിലെ തീരുമാനമനുസരിച്ച ദൈവപുത്രന്റെ സ്വഭാവനിർവചനം സംബന്ധിച്ചുണ്ടായ ഈ ഭിന്നത വലിയ പൗരസ്ത്യസഭയും റോമാ സഭയും തമ്മിൽ ഇല്ലതാനും. വലിയ പൗരസ്ത്യ സഭയെന്നറിയപ്പെടുന്നതു ഗ്രീക്കു സഭയാണ്. പൂർവയൂറോപ്പിൽ റഷ്യൻ സഭയുൾപ്പെടെയുള്ള ഓർത്തഡോക്സ് സഭകൾ എല്ലാം ഈ വിഭാഗത്തിൽപ്പെടുന്നു. ചെറിയ പൗരസ്ത്യസഭകളിൽ ഉൾപ്പെടുന്ന മൂന്നു സഭകൾ, സിറിയൻ ഓർത്തഡോക്സ് സഭയും, അർമ്മീനിയൻ സഭയും കോപ്റ്റിക് (ഈജിപ്തായ) സഭയുമാണ്. ആ സഭകൾക്കു മാത്രമാണു കൽക്കദോന്യൻ നിർവചനവുമായി ഭിന്നതയുള്ളതു്. എന്നാൽ ഈ ഭിന്നത വാക്കുകളിൽ മാത്രമാണെന്നും ആന്തരികാർത്ഥത്തിൽ രണ്ടു വിഭാഗങ്ങളും തമ്മിൽ വലിയ അന്തരമില്ലെന്നും അടുത്തകാലത്തു് അംഗീകരിക്കപ്പെടുന്നുണ്ടു്. ഏതായാലും ഇങ്ങനെയുള്ള വ്യത്യാസങ്ങൾ ഒന്നും ഓർത്തഡോക്സ് സഭകളെയും കത്തോലിക്കാ സഭയെയും പരസ്പരം അകററി നിറുത്തേണ്ടതില്ലെന്നു വത്തിക്കാൻ കൗൺസിൽ അംഗീകരിച്ചിരിക്കുന്നതു സുപ്രധാനമായ ഒരു തീരുമാനമാണ്.

„ആരാധനയും കൂദാശകളും വിശുദ്ധന്മാരോടും കന്യകമറിയാമിനോടുമുള്ള വണക്കവും,, സംബന്ധിച്ച റോമൻ കത്തോലിക്കസഭയ്ക്കും പൗരസ്ത്യസഭകൾക്കും (ഓർത്തഡോക്സ്) ഒരേ പൈതൃകാവകാശ (Patrimony) മാണുള്ളതെന്നു വത്തിക്കാൻ കൗൺസിൽ തീരുമാനം ഊന്നിപ്പറയുന്നു. ചില പരിത:സ്ഥിതികളിൽ റോമൻകത്തോലിക്കർക്കും ഓർത്തഡോക്സ്കാർക്കും പരസ്പരം കൂദാശകൾ സ്വീകരിക്കാവുന്നതാണെന്നും, ആ സാഹചര്യങ്ങളിൽ ഈ നടപടി സ്വീകരിക്കണമെന്നു ശുപാർശ ചെയ്യേണ്ടതാണെന്നും അതിൽ പറയുന്നുണ്ടു്. യഥാർത്ഥത്തിൽ ഓർത്തഡോക്സ് സഭകളെയും കത്തോലിക്കാ സഭയേയും തമ്മിൽ അടുപ്പിക്കുന്ന ഒരു പ്രധാന പ്രഖ്യാപനമാണിതു്. പുരാതനക്രൈസ്തവ സഭ ഒന്നായിരുന്ന കാലത്തു ഭരണസൗകര്യത്തിനു വേണ്ടി നാലു പാത്രിയർക്കാസിംഹാസനങ്ങളുടെ ആധിപത്യത്തിൽ സഭ വിഭജിക്കപ്പെട്ടു. റോമാ, കോൺസ്റ്റാൻറിനോപ്പിൾ (ഗ്രീസ്) അലക്സാൻഡ്റിയ (ഈജിപ്റ്റ്) അന്ത്യോഖ്യ (സിറിയാ) ഇവയായിരുന്നു ഈ സിംഹാസനങ്ങളുടെ ആസ്ഥാനങ്ങൾ. റോമാ സാമ്രാജ്യത്തിന്റെ പ്രതാപകാലത്തു അവിടത്തെ പാത്രിയർക്കിസിനു കൂടുതൽ സ്വാധീനശക്തിയും പ്രാബല്യവുമുണ്ടായിരുന്നു. അതു കൊണ്ടു നാലു സിംഹാസനങ്ങളിൽ റോമായ്ക്കു പ്രഥമസ്ഥാനമുണ്ടെന്നു പഴയ കാനോനിൽ തന്നെ പറയുന്നുണ്ടു്. പക്ഷേ ഇതൊരു പദവിയെന്നല്ലാതെ അധികാരക്കൂടുതലായി അന്നും അംഗീകരിക്കപ്പെട്ടിരുന്നില്ല. അല്ല, മററു സിംഹാസനങ്ങളുടെ മേൽ അധികാരാവകാശങ്ങളുണ്ടെന്നുള്ള തെററായ വ്യാഖ്യാനം റോമ പുറപ്പെടുവിച്ചതിനെത്തുടർന്നാണ് ക്രൈസ്തവ സഭയിൽ വലിയ പിളർപ്പുകൾ സംഭവിച്ചതു്. വിശ്വാസസംബന്ധമായ ഭിന്നതകൾ അല്ല ഈ പിളർപ്പുകൾക്കു പ്രധാനകാരണമെന്നു വത്തിക്കാൻ കൗൺസിൽ ഇപ്പോൾ അംഗീകരിച്ചിരിക്കുന്നതായി ധരിക്കാം. ഭിന്നതകൾ പരിഹരിക്കാനും ഐക്യം സാധിക്കാനും റോമാ സിംഹാസനം വാതിൽ തുറക്കുകയെന്നതാണ് ഈ നിശ്ചയം കൊണ്ടു സാധിച്ചിരിക്കുന്നതു്.

മറെറാരു നിശ്ചയത്തിൽ കൗൺസിൽ പറയുന്നുണ്ടു്, അനൈക്യത്തിലുള്ള പങ്കിനു റോമൻ കത്തോലിക്കർ മാപ്പു ചോദിക്കണമെന്നു്. ഇതിന്റെയർത്ഥം റോമാസഭമാത്രം കുററക്കാരാണെന്നല്ല. അവർ വഹിച്ച പങ്കിനു അവർ ക്ഷമ ചോദിക്കുമ്പോൾ ഓർത്തഡോക്സ് സഭകൾ വഹിച്ച പങ്കിനു് അവരും ക്ഷമ ചോദിക്കാൻ ബാദ്ധ്യസ്ഥരാണ്. അങ്ങനെ സ്വന്തം തെററുകളെക്കുറിച്ചു പശ്ചാത്താപമുണ്ടാകുമ്പോഴാണ് സമാധാനവും ഐക്യവും സാദ്ധ്യമായിത്തീരുന്നതു്. ക്രിസ്തീയാനുഭവത്തിലെ ഒരു സത്യമാണതു്. ചില പ്രത്യേകപരിത:സ്ഥിതികളിൽ മററു ക്രൈസ്തവരുമൊന്നിച്ചു പ്രാർത്ഥനയിൽ പങ്കെടുക്കുന്നതിനു കത്തോലിക്കരെ അനുവദിക്കുന്ന നിശ്ചയത്തിനു യാഥാസ്ഥിതികരായ 292 ബിഷപ്പുമാർ പ്രതികൂലമായി വോട്ടു ചെയ്തു. 1872 ബിഷപ്പുമാർ അനുകൂലിച്ചതിനാൽ ആ നിശ്ചയവും പാസ്സായി.

അവൈദികർക്കു് സഭയിൽ കൂടുതൽ സ്ഥാനങ്ങളും ചുമതലകളും നൽകുന്ന കാര്യത്തിലും വത്തിക്കാൻ കൗൺസിൽ വിശാലമായ നയം സ്വീകരിക്കുന്നതിനു ചർച്ചകൾ നടന്നു. ഓർത്തഡോക്സ് സഭകൾ വൈദിക മേധാവിത്വം പുലർത്തുന്നതിൽ റോമൻ കത്തോലിക്ക സഭയെ അനുകരിക്കുന്നതിനുള്ള പ്രവണത പ്രദർശിപ്പിക്കാറുണ്ടു്. „ഓർത്തഡോക്സ്,, വിശ്വാസമെന്നു പറഞ്ഞാൽ റോമാ സഭയിലെപ്പോലെ വൈദികർക്കു് അധികാരപദവികൾ ഉണ്ടായിരിക്കയെന്നതാണെന്നു ധരിച്ചിട്ടുള്ള പലരും ഓർത്തഡോക്സ്സഭകളിൽ ഉണ്ടു്. അപ്രമാദിത്വസിദ്ധാന്തം ഓർത്തഡോക്സ് സഭകൾ അംഗീകരിച്ചിട്ടില്ലെങ്കിലും അങ്ങനെയൊരു നൽവരം വൈദികാദ്ധ്യക്ഷന്മാർക്കുണ്ടെന്നുള്ള സങ്കല്പം വൈദികരിൽ തന്നെയല്ല അവൈദികരിലും കടന്നു കൂടിയിട്ടുണ്ടു്. കത്തോലിക്കസഭയുടെ അപ്രമാദിത്വസിദ്ധാന്തം തന്നെ വളരെയധികം പരിമിതികൾ ഉള്ള ഒരു വിശ്വാസപ്രമാണമാണ്. ആ സിദ്ധാന്തം സഭ അംഗീകരിച്ചിട്ടു നൂറു കൊല്ലമേ ആയിട്ടുള്ളു. ഇതിനകം ഒരൊററ പ്രാവശ്യം മാത്രമേ ആ സിദ്ധാന്തപ്രകാരം മാർപ്പാപ്പാ പ്രവർത്തിച്ചിട്ടുമുള്ളു. അതു ദൈവമാതാവിന്റെ സ്വർഗ്ഗാരോഹണം സംബന്ധിച്ചുള്ള വിശ്വാസപ്രഖ്യാപനത്തിൽ ആണ്. എന്നാൽ ഈ സിദ്ധാന്തത്തിന്റെ വികൃതമായ വിനിയോഗം ഓർത്തഡോക്സ് സഭകളിൽ കടന്നു കൂടിയിട്ടില്ലേ എന്നു ചില സന്ദർഭങ്ങളിൽ തോന്നിപ്പോകാറുണ്ടു്.

റോമൻ കത്തോലിക്കസഭ ധൈര്യവും ഏകവും വിശുദ്ധവും അപ്പോസ്തോലികവുമായിരിക്കേണ്ട ക്രൈസ്തവസഭയുടെ അനൈക്യത്തിനു വേണ്ടി ചെയ്തിട്ടുള്ളതെല്ലാം വത്തിക്കാൻ കൗൺസിൽ തിരുത്താൻ ശ്രമിച്ചിരിക്കുന്നു. ഓർത്തഡോക്സ് സഭകൾ ആ മഹനീയ മാതൃക അനുകരിക്കുന്നപക്ഷം പുരാതന സഭകളുടെ ഐക്യം അനതിവിദൂരമാണ്. പ്രോട്ടസ്റ്റൻറു സഭകളിൽ ആംഗ്ളിക്കൻ സഭയ്ക്കു് ഒരു വ്യത്യസ്ത പരിഗണന കൗൺസിൽ നൽകിയിട്ടുണ്ടു്. പുരാതന സഭകളുടെ ഐക്യം സാധിച്ചുകഴിഞ്ഞാൽ പ്രോട്ടസ്റ്റൻറു സഭകളുമായുള്ള ഐക്യത്തെക്കുറിച്ചു നടപടി സ്വീകരിക്കാൻ സാധിക്കും. „പിതാവേ നാം ഒന്നായിരിക്കുന്നതുപോലെ അവരും ഒന്നാകേണ്ടതിനു്,, എന്നുള്ള കർത്താവിന്റെ പ്രാർത്ഥന സഫലമാകുന്നതിനു വത്തിക്കാൻ കൗൺസിൽ നൽകിയിരിക്കുന്ന സംഭാവനകൾ നിശ്ചയമായും ചരിത്രം ആദരിക്കതന്നെ ചെയ്യും.

---

# മൈസൂറിലെ ടോംലിൻസൺ

റവ. പി. വി. ഏബ്രഹാം ബി.ഡി.എൽ. ററി.

മൈസൂർ സംസ്ഥാനത്തിൻെറ ഒരു കോണു മുതൽ മററെ കോണുവരെ സഹപ്രവർത്തകരുമൊന്നിച്ചു യാത്ര ചെയ്തു പരസ്യയോഗങ്ങൾ നടത്തിയും ആളാംപ്രതി മനുഷ്യരുമായി ഇടപെട്ടും മഹനീയമായ ക്രിസ്തീയ സേവനം നിർവ്വഹിച്ച ഡബ്ലിയു. ഇ. ടോംലിൻസനുമായി (1877–1944) പരിചയപ്പെടുന്നതിനും അദ്ദേഹത്തിൻെറ സേവന സമ്പ്രദായങ്ങൾ നേരിട്ടു കണ്ടു മനസ്സിലാക്കുന്നതിനും ഈ എഴുത്തുകാരനു ലഭിച്ച സൗകര്യമാണ് ഈ ലേഖനത്തിനു വിശേഷാൽ പ്രേരകമായതു്. മാരാമൺ കൺവൻഷനിൽ പല വർഷങ്ങളിലെ പ്രസംഗകൻ എന്ന നിലയിലും, സുവിശേഷപ്രസംഗസംഘം പണസംബന്ധമായി വളരെ ഞെരുങ്ങിയിരുന്ന ഒരു ഘട്ടത്തിൽ ഗണ്യമായ ഒരു സംഖ്യ സ്നേഹിതന്മാരിൽനിന്നും മററും പിരിച്ചു സഹായിച്ച ഉദാരമതിയായ ഒരു മിഷനറി എന്ന നിലയിലും ഇദ്ദേഹം മാർത്തോമ്മാക്കാരുടെ കൃതജ്ഞതാപൂർവ്വമായ സ്മരണയെ അർഹിക്കുന്നുണ്ടു്.

ടോംലിൻസൻെറ പിതാവു ചൈനയിൽ മിഷ്യനറിയായിരുന്നു. അവിടെവച്ചാണ് ഇദ്ദേഹം 1877–ൽ ജനിച്ചതു്. എങ്കിലും ഇദ്ദേഹം തൻെറ ബാല്യകാലം ചെലവഴിച്ചതും വിദ്യാഭ്യാസം നിർവ്വഹിച്ചതും ഇംഗ്ളണ്ടിൽതന്നെയായിരുന്നു. താൻ ഏർപ്പെടുന്ന ഏതൊരു കാര്യവും ഉൽസാഹത്തോടുകൂടി തൻെറ സകല കഴിവുകളും ഉപയോഗിച്ചു ചെയ്തുതീർക്കുകയെന്നതു് അക്കാലത്തുതന്നെ അദ്ദേഹത്തിൻെറ പതിവായിരുന്നു. ഈ ഗുണവിശേഷം ആജീവനാന്തം അദ്ദേഹത്തിൽ പ്രശോഭിച്ചിരുന്നു. അദ്ദേഹത്തിൻെറ ജീവിതവിജയത്തിനും സേവനസാഫല്യത്തിനും ഇതു വളരെ സഹായകരമായി എന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലോ. പഠിത്തത്തിൽ മാത്രമല്ല. കളികളിലും ഈ യുവാവ് ഉന്മേഷത്തോടെ പങ്കെടുത്തിരുന്നു, തന്മൂലം അരോഗദൃഢഗാത്രനായി വളർന്നുവന്ന ഇദ്ദേഹം പിൽക്കാലങ്ങളിൽ വിശ്രമരഹിതനായി സഞ്ചരിച്ചും ക്ളേശങ്ങളും ബുദ്ധിമുട്ടുകളും സഹിച്ചും സുവിശേഷവേലചെയ്യുന്നതിനു പ്രാപ്തനായി. കോളജിലെ പ്രാർത്ഥനായോഗങ്ങളുടെ നടത്തിപ്പിൽ അദ്ദേഹം മുൻകൈ എടുത്തിരുന്നു. തീക്ഷ്ണതയേറിയ ഒരു പ്രാർത്ഥനാജീവിതത്തിൻെറ അടിസ്ഥാനം അന്നുതന്നെ ഇട്ടതു് ആയുഷ്പര്യന്തം സുസ്ഥിരമായിരുന്നു.

## ഇന്ത്യയിൽ

ചൈനയിലേയ്ക്കു സുവിശേഷ പ്രചരണാർത്ഥം പോകണമെന്നാണ് അദ്ദേഹം ആഗ്രഹിച്ചതെങ്കിലും ഇന്ത്യയിലേയ്ക്കാണു മിഷ്യനറി സംഘം അദ്ദേഹത്തെ അയച്ചതു്. 1900–ാമാണ്ടാണ് അദ്ദേഹം ഇന്ത്യയിൽ ആദ്യമായി വന്നുചേർന്നതു്. ആഴമേറിയ ദൈവഭക്തി, ത്യാഗസന്നദ്ധത, പാണ്ഡിത്യം മുതലായ ഗുണവിശേഷങ്ങൾ മൂലം നാട്ടുകാരുടെ സ്നേഹബഹുമാനങ്ങൾആർജ്ജിച്ചിരുന്നപല മിഷ്യനറിമാർഇതിനു മുമ്പുതന്നെ മെതഡിസ്റ്റ് മിഷ്യൻെറ ആഭിമുഖ്യത്തിൽ മൈസൂറിൽ പ്രവർത്തിച്ചുകൊണ്ടിരുന്നു. ഇവരിൽ തോംസൺ, തോർപ്പ് എന്നീ യുവമിഷ്യനറിമാരിൽ നിന്നും നമ്മുടെ കഥാപുരുഷനു വിലയേറിയ പ്രോൽസാഹനവും പ്രചോദനവും ലഭിക്കയുണ്ടായി. ഇവരോടുചേർന്നു ശുഷ്ക്കാന്തിയോടെ പ്രവർത്തിക്കുന്നതിനും സുവിശേഷപ്രചരണത്തിനുള്ള പുതിയ പദ്ധതികൾ ആവിഷ്ക്കരിക്കുന്നതിനും അദ്ദേഹം തീരുമാനിച്ചു. കർണ്ണാടക ഭാഷ നന്നായി പഠിക്കുന്നതിനാണ് ആദ്യകാലത്തു സമയത്തിൻെറ ഭൂരിഭാഗവും അദ്ദേഹം വിനിയോഗിച്ചതു്. ഇക്കാര്യത്തിൽ അദ്ദേഹം അസാമാന്യമായ അളവിൽ വിജയിക്കയും ചെയ്തു. ഹൈന്ദവരും മുസ്ലിംകളുമായ നാട്ടുകാരുടെ ഇടയിൽ ഫലപ്രദമായ സുവിശേഷപ്രചരണം നടത്തുന്നതിന് ഇതു സഹായകരമായി എന്നുള്ളതു നിഷ്പ്രയാസം മനസ്സിലാക്കാമല്ലോ.

രണ്ടു കൊല്ലത്തോളം അദ്ദേഹം വിദ്യാഭ്യാസ പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരുന്നു അദ്ദേഹത്തിൻെറ കീഴിൽ അഭ്യസനം ലഭിച്ചവരിൽ പലർ പിൽക്കാലത്തു സുവിശേഷപ്രചരണയത്നങ്ങളിൽ അദ്ദേഹത്തെ സഹായിച്ചുവെന്ന് അദ്ദേഹം കൃതജ്ഞതാപൂർവ്വം രേഖപ്പെടുത്തിയിട്ടുണ്ടു്. 1903–ൽ അദ്ദേഹം ബാംഗ്ളൂരിൽ സുവിശേഷവേല ആരംഭിച്ചു. നാട്ടുകാരനായ ഒരു പട്ടക്കാരനോടും. സുവിശേഷകനോടും ചേർന്ന് അദ്ദേഹം ഗ്രാമപ്രദേശങ്ങളിൽ പൊയ്ക്കൊണ്ടിരുന്നു. തെരുവുകളിലും ചന്തസ്ഥലങ്ങളിലും ജനങ്ങൾ ഒന്നിച്ചുകൂടുന്ന എല്ലാ സ്ഥലങ്ങളിലും തന്നെ, അവർ ദിവ്യ ദൂതുകൾ അറിയിച്ചുപോന്നു.

നാട്ടുകാരോടു ചേർന്നു കൂട്ടായ്മയിൽ പ്രവർത്തിക്കുന്നതിനു ടോംലിൻസണു യാതൊരു പ്രയാസവുമില്ലായിരുന്നു. പല വിധത്തിൽ പ്രസിദ്ധരായിത്തീർന്ന ചില പാശ്ചാത്യ മിഷ്യനറിമാർക്കു് ഇക്കാര്യത്തിൽ പരാജയം ഭവിച്ചതായി കേട്ടിട്ടുണ്ടു്. തൻെറ സഹ സുവിശേഷകരായ ഇന്നാട്ടുകാർക്കും മററും ഏതു സമയത്തും തൻെറ വീട്ടിൽ ചെന്നു തന്നെ കാണുന്നതിനും, സംഭാഷണം നടത്തുന്നതിനുമെല്ലാം അദ്ദേഹം സ്വാതന്ത്ര്യമനുവദിച്ചിരുന്നു. തൻെറ സഹപ്രവർത്തകരിൽ ഒരാളും ഈ നാട്ടുകാരനുമായിരുന്ന കെ. ഷദ്രക്ക് എന്ന ഒരു സുവിശേഷകനെപ്പററി ടോംലിൻസണിനു പ്രത്യേകം ബഹുമാനമുണ്ടായിരുന്നു. ഈ സുവിശേഷകൻെറ പ്രസംഗസാമർത്ഥ്യത്തെ പ്രശംസിച്ച് അദ്ദേഹം പലപ്പോഴം പറയാറുമുണ്ടായിരുന്നു. എളിയ സഹപ്രവർത്തകരിൽനിന്നുതന്നെയും പലതും പഠിക്കുന്നതിനും അവരോടുള്ള കൂട്ടായ്മയിൽനിന്നു പ്രചോദനവും ചൈതന്യവും ലഭിക്കുന്നതിനും ഇദ്ദേഹത്തിനു സാധിച്ചുവെന്നതു യഥാർത്ഥമായ ക്രിസ്തീയ വിനയത്തിൻെറ തെളിവാണല്ലോ.

## ധ്യാനജീവിതം

ശക്തിയേറിയ പ്രവർത്തനവും തീക്ഷ്ണതയേറിയപ്രാർത്ഥനയും ഒരുപോലെ സംയോജിപ്പിച്ചുകൊണ്ടു പോകുന്നതിൽ അദ്ദേഹം ശ്രദ്ധാലുവായിരുന്നു. പ്രസംഗം കഴിഞ്ഞു കിട്ടുന്ന സമയങ്ങളിൽ ഒരു നല്ല ഭാഗം അദ്ദേഹം പ്രാർത്ഥനയ്ക്കും ധ്യാനത്തിനുമായി ഉപയോഗിച്ചുപോന്നു. മാത്രമല്ല ഏതു സ്ഥലത്തു വേലയ്ക്കു പോകുന്നോ, അവിടെയുള്ള ജനങ്ങളുമായി അടുത്തുപെരുമാറുന്നതിലും അവരുടെ സൗഹാർദ്ദം സമ്പാദിക്കുന്നതിലും അദ്ദേഹം തല്പരനായിരുന്നു. ഇക്കാര്യത്തിൽ അദ്ദേഹം ഡോക്ടർ പാഴ്സൺ, സി. എഫ്. ആൻഡ്റൂസ് മുതലായ മിഷനറി പ്രവരന്മാരുടെ അനുഗാമിയായിരുന്നുവെന്നു പറയാം. സ്നേഹിതന്മാർക്കു ക്രമമായ എഴുത്തുകൾ അയയ്ക്കുന്നതിലും അവരുമായുള്ളസ്നേഹബന്ധം നിലനിർത്തുന്നതിലും അദ്ദേഹം നന്നാ ശ്രദ്ധ പതിപ്പിച്ചിരുന്നു. തൻെറ അടുത്തവരിലാരെങ്കിലും ഒരു മരണം സംഭവിച്ചാൽ പലപ്പോഴം ആദ്യമായി അവിടെ ഓടി എത്തുന്നതു മനുഷ്യസ്നേഹിയായ ഈ മിഷ്യനറിയായിരിക്കും.

ലഘുലേഖകളും ചെറുഗ്രന്ഥങ്ങളും മൂലം ആളുകളെ ക്രിസ്തീയ സത്യങ്ങൾ ഗ്രഹിപ്പിക്കുന്നതിന് അദ്ദേഹം പരിശ്രമിച്ചുപോന്നു. ക്രിസ്തീയ പ്രവർത്തകരെ ഉദ്ദേശിച്ചു ,,ബോധകബോധിനി,, എന്ന പേരിൽ ഒരു മാസിക കർണ്ണാടകഭാഷയിൽ അദ്ദേഹം പ്രസിദ്ധപ്പെടുത്തിക്കൊണ്ടിരുന്നു. ,,വൃത്താന്തപത്രിക,, എന്ന കർണ്ണാടക പത്രത്തിൽ ധാരാളം ഇംഗ്ളീഷ് ലേഖനങ്ങളും അദ്ദേഹം എഴുതാറുണ്ടായിരുന്നു. വി. മർക്കോസിൻെറ സുവിശേഷത്തിനു കർണ്ണാടക ഭാഷയിൽ തന്നെ പ്രയോജനകരമായ ഒരു വ്യാഖ്യാനവും അദ്ദേഹം എഴുതി പ്രസിദ്ധീകരിച്ചു. മററുള്ള മതങ്ങളിലെ ഉപദേശങ്ങളിലുള്ള വൈകല്യങ്ങളോ മതസ്ഥാപകരുടെ ജീവിത ദൂഷ്യങ്ങളോ ചൂണ്ടിക്കാണിക്കുന്നതിനുള്ള വ്യഗ്രത അദ്ദേഹത്തിന് അശേഷവുമില്ലായിരുന്നു. കുരിശിൽപ്രത്യക്ഷ

# മലങ്കരസഭാഭരണഘടന പരിഷ്ക്കരിക്കണമോ?

ഫാദർ വർഗ്ഗീസ വി. ചെമ്മണ്ണൂർ

ചർച്ചവീക്ക്‌ലിയുടെ മലങ്കരസഭാ ഭരണഘടനപരിഷ്ക്കരണസംബന്ധമായ മുഖലേഖനങ്ങൾ അഭിനന്ദനീയങ്ങൾതന്നെ. ഈ സഭാ ഭരണഘടന മലങ്കരസഭയുടെ ട്രസ്റ്റ് സ്വത്തുക്കൾക്കു മാത്രമേ ബാധകമാകുന്നുള്ളു എന്നാണെങ്കിൽ ഇപ്പോൾ പരിഷ്ക്കരണമൊന്നും ആവശ്യമില്ല. അതല്ല, സുറിയാനിസഭയിലുള്ള എല്ലാ പള്ളികളും ഈ ഭരണഘടനാനുസരണമേ ഭരിക്കപ്പെടാവു എന്ന നിയമപ്രാബല്യമുണ്ടെങ്കിൽ പരിഷ്ക്കരണം ആവശ്യമാണ്, അതു പ്രാബല്യത്തിൽ വരുത്തുകയുംവേണം. അതിനു ചുമതലക്കാരും ഉണ്ടാകണം.

സഭാഭരണത്തിനു കാലാനുസൃതമായ പരിഷ്ക്കാരം നമ്മുടെ സഭയിൽ സ്വീകരിക്കാതിരുന്നാൽ നമുക്കു ഈ ഭാരതത്തിൽപുരോഗമിക്കുക സാദ്ധ്യമാവുകയില്ല. നിയമപണ്ഡിതന്മാരും വിദ്യാസമ്പന്നരും ധനാഢ്യരും ധാരാളമുള്ള സുറിയാനിസഭ വനറോജപോലെയാണിന്ന്. അതിൻെറ പ്രധാന കാരണം, നമ്മുടെ സഭയുടെ പരിശുദ്ധിയും, നിർമ്മലവിശ്വാസവും, ശരിയായി ഗ്രഹിക്കുകയോ, വിശുദ്ധമായ ആരാധനയുടെ സ്വർഗ്ഗീയാനുഭൂതി ആസ്വദിക്കുകയോ ചെയ്യാത്തവരാണ് ഇന്നു സഭാംഗങ്ങളിൽ ബഹുഭൂരിപക്ഷം പേരും എന്നുള്ളതുതന്നെ. മാത്രമല്ല, നിസ്സാരമായ കാര്യങ്ങൾക്കുപോലും തമ്മിൽത്തല്ലി തലപൊളിക്കുന്ന ചില സഭാംഗളുടെ ദുഷിച്ച സ്വഭാവവും ഇതര ജാതികളുടെ മദ്ധ്യത്തിൽ നമ്മുടെ വിലയിടിവിനു കാരണമായിത്തീരുന്നുണ്ട്. ഈ ദുഃസ്ഥിതി മാററി സഭയുടെ സൽപ്പേരുയർത്തുവാൻ പ്രഥമമായി നാം സ്വയം നന്നാകേണ്ടതാണ്. അതിനു സഭാഭരണക്രമം പരിഷ്ക്കരിച്ചു പരിപാലിക്കുകയും, സുവിശേഷപ്രവർത്തനം കാര്യക്ഷമമായി നടത്തുകയും ചെയ്യുക എന്നതല്ലാതെ മററു പോംവഴിയൊന്നുമില്ല എന്നാണ് എൻെറ വിനീതാഭിപ്രായം. അച്ചടക്കമില്ലാത്ത യാതൊരു സംഘടനയും പുരോഗമിക്കുകയില്ല.

റോമൻ കത്തോലിക്കരുടെ ഉറച്ച ഭരണക്രമവും കാലാനുയോജ്യമായ പരിഷ്ക്കാരങ്ങളുമാണ് അവരുടെ ഉയർച്ചയ്ക്കുള്ള കാരണമെന്നു് അറിയാത്തവരില്ലല്ലോ. നാമാകട്ടെ, വിശുദ്ധ സഭയുടെ അംഗങ്ങളെന്നു് അഭിമാനിക്കുന്നുമില്ല. ഉള്ള ഭരണഘടന പരിപാലിക്കുന്നുമില്ല. ചില സ്വാർത്ഥപ്രിയരുടെ വിസമ്മതത്തെ ഭയന്നു മെത്രാപ്പോലീത്തമാരും ഭരണഘടനയെ അവഗണിച്ചു പ്രവർത്തിക്കുവാൻ പ്രലോഭിതരാകുന്നതായി തോന്നുന്നു.

## അച്ചടക്കരാഹിത്യം

ഓരോരുത്തർക്കും തോന്നിയതെല്ലാം പറയുകയും പ്രവർത്തിക്കുകയും ചെയ്യുവാനുള്ള ദുഃസ്വാതന്ത്ര്യത്തിൽ ജീവിച്ചു തഴമ്പിച്ച പഴയ പാരമ്പര്യം വെടിഞ്ഞു്, നിയമങ്ങൾക്കു വിധേയരായി വർത്തിക്കുവാനുള്ള പരിതഃസ്ഥിതിയിലേയ്ക്കു മാറുവാനുള്ള ചിലരുടെ വിസമ്മതമാണു നമ്മുടെ സഭയിലെ അച്ചടക്കരാഹിത്യത്തിൻെറ പ്രധാന കാരണം. അതുകൊണ്ടു ചില പള്ളികളിൽ പലരും ശരിയായ ഭരണക്രമത്തിനു വിലങ്ങുതടികളായി വർത്തിക്കുന്നുണ്ട്.

ക്രിസ്ത്യാനികളിൽ നിയമരാഹിത്യം കാണുവാൻ പാടില്ല. അതാണു ക്രിസ്തുനാഥൻ കാണിച്ചു തന്നിട്ടുള്ള മാതൃക. ശരിയായ ഭരണവും, അച്ചടക്കവും കൊണ്ടുണ്ടാകാവുന്ന വമ്പിച്ച നേട്ടങ്ങളുടെ മാനോഹാരിതയിൽ നമുക്കു പുരോഗമിക്കണമെങ്കിൽ, ഇപ്പോൾ പ്രാകൃതരൂപിണിയാക്കപ്പെട്ടിരിക്കുന്ന സഭാഗാത്രത്തിൻെറ മുറിവുകളുണക്കുവാൻ ശക്തമായ ഒരു ഉറച്ച ഭരണക്രമം ഉണ്ടാക്കുവാനും, അതു പ്രാബല്യത്തിൽ വരുത്തുവാനും, നമുക്കു സാധിക്കണം. സർവ്വ ശക്തനിൽ ആശ്രയിച്ചു പരിശ്രമിച്ചാൽ സാദ്ധ്യമാകാത്തതൊന്നും ഇല്ലല്ലോ.

## ചില ഭേദഗതികൾ

ഭരണഘടനയിൽ വരുത്തേണ്ട ചില പരിഷ്ക്കാരങ്ങൾ ഞാൻ സമർപ്പിക്കട്ടെ.

പള്ളിഇടവക:—ഇടവകയോഗാംഗത്തിനുണ്ടായിരിക്കേണ്ട യോഗ്യത, 21—വയസ്സ് പ്രായം, വർഷത്തിൽ ഒരു പ്രാവശ്യമെങ്കിലും കുമ്പസാരം എന്നു ഭരണഘടനയിൽ നിർദ്ദേശിച്ചിരിക്കുന്ന ഇന്നത്തെ യോഗ്യത ഒരു ഇടവകയോഗാംഗ

---

പ്പെട്ട ദൈവസ്നേഹമായിരുന്നു അദ്ദേഹത്തിൻെറ മുഖ്യ പ്രസംഗവിഷയം. ഈ സ്നേഹത്തിൻെറ അനുഭവത്തിലേയ്ക്കു് ആളുകളെ കൊണ്ടുവരുന്നതിനു് അദ്ദേഹം തീക്ഷ്ണതയോടെ പ്രസംഗിച്ചുപോന്നു.

## സാമൂഹ്യസേവനം

തൻെറ പ്രസംഗയാത്രകളിൽ കണ്ടുമുട്ടിയ രോഗികൾക്കും നിസ്സഹായർക്കും ദരിദ്രർക്കും സഹായത്തിൻെറ കൈ നീട്ടുക അദ്ദേഹത്തിൻെറ പതിവായിരുന്നു. ജോലിയില്ലാതെ വിഷമിച്ചവർ, കടക്കാർ, ദരിദ്രരായ വിദ്യാർത്ഥികൾ എന്നിങ്ങനെയുള്ള അനേകംപേർക്കും അദ്ദേഹത്തിൽനിന്നും സഹായം ലഭിച്ചുപോന്നു. സ്വന്തപണവും വി. പൗലോസിനെപ്പോലെ മററുള്ളവരിൽനിന്നു പിരിച്ചെടുത്തപണവും ഇങ്ങനെയുള്ളവർക്കുവേണ്ടി ഉദാരമായി അദ്ദേഹം ചെലവഴിച്ചു. സുവിശേഷഘോഷണത്തോടുകൂടി നിർവ്വഹിച്ചുപോന്ന ഈ വക സ്നേഹശുശ്രൂഷയാണ് അദ്ദേഹത്തിൻെറ ക്രിസ്തീയ സേവനങ്ങൾക്കു മാഹാത്മ്യം വർദ്ധിപ്പിച്ചതു്. ചെറുപ്പക്കാരോടു് ഇടപെടുന്നതിനു പ്രത്യേകമായ ഒരു കഴിവു് അദ്ദേഹത്തിനുണ്ടായിരുന്നു. ബാലന്മാരുടെ മദ്ധ്യേ അദ്ദേഹം ഒരു ബാലനായി കാണപ്പെട്ടു.

ഫർലോ എടുത്തു് ഇംഗ്ളണ്ടിൽ പോയി താമസിച്ചിരുന്ന സമയങ്ങളിൽ ഇന്ത്യയിലെ മിഷ്യനറിവേലയെപ്പററിയും തൽസംബന്ധമായ ആവശ്യങ്ങളെക്കുറിച്ചും ജനങ്ങളെ ഉൽബോധിപ്പിക്കുന്നതിനായി അദ്ദേഹം സഞ്ചരിച്ചുകൊണ്ടിരുന്നു. യുവജനങ്ങൾക്കായുള്ള കോൺഫറൻസുകളിലും സമ്മർക്ലാസ്സുകളിലും അദ്ദേഹം താല്പര്യപൂർവ്വം പങ്കെടുക്കാറുണ്ടായിരുന്നു.

ഈ നാട്ടിൽ അദ്ദേഹം ഏർപ്പെട്ട ചുമതലയേറിയ ഒരു പ്രത്യേകജോലി കർണ്ണാടക വേദപുസ്തക റിവിഷൻ കമ്മിററിയുടെ അംഗമായിരുന്നു് വേദപുസ്തകത്തിൻെറ ഒരു പുതിയ പതിപ്പു തയ്യാറാക്കുന്നതിൽ പങ്കെടുക്കുകയെന്നതായിരുന്നു. മൈസൂറിലെ ക്രൈസ്തവസാഹിത്യശാഖയുടെ മേധാവിയായി ഏഴുകൊല്ലത്തോളം അദ്ദേഹം സേവനമനുഷ്ഠിച്ചു. ചുമതലയേറിയ വിവിധജോലികളോടുകൂടെത്തന്നെ ആസ്പത്രിയിൽ പോയി രോഗികളെ സന്ദർശിക്കുക, ബൈബിൾ ക്ലാസ്സുകൾ നടത്തുക, പുതിയ മിഷ്യനറിമാരെ കർണ്ണാടകം പഠിപ്പിക്കുക മുതലായ പ്രവർത്തനങ്ങളിലും അദ്ദേഹം വ്യാപൃതനായിരുന്നു. സകലവും ഭംഗിയായി നിർവ്വഹിച്ചു എന്നു് അദ്ദേഹത്തെപ്പററി നിർവ്യാജമായി പറയാമായിരുന്നു.

1944 ഓഗസ്റ്റ് 29—ാംനു വൈകിട്ടു പതിവുപോലെ അദ്ദേഹം ടെന്നീസു കളിക്കാൻ പോയി. കളിച്ചുകൊണ്ടിരിക്കുമ്പോൾ കഠിനമായ ഒരു നെഞ്ചുവേദനയുണ്ടായി. അല്പസമയംകൊണ്ടു് അദ്ദേഹം നിത്യശാന്തിപ്രാപിക്കുകയും ചെയ്തു. ശവസംസ്ക്കാര ശുശ്രൂഷാമദ്ധ്യേ ബിഷപ്പ് ഗുരുശാന്തം പറയുകയുണ്ടായി. "അദ്ദേഹം നമ്മുടെ രാജ്യത്തെ തൻെറ സ്വന്തമാതൃരാജ്യമാക്കി. നമ്മുടെ ജനങ്ങളെ അദ്ദേഹം സ്വന്തജനമായിത്തന്നെ കരുതി, നമ്മുടെ മദ്ധ്യത്തിൽത്തന്നെ അദ്ദേഹം തൻെറ ജീവിതയാത്ര അവസാനിപ്പിച്ചു. അദ്ദേഹത്തെ എന്നെങ്കിലും നാം മറക്കുമോ,,

ഇദ്ദേഹത്തിൻെറ ജീവിതവും ശുശ്രൂഷയും നമുക്കും ഉത്തേജനകവും പ്രചോദനവും നൽകട്ടെ.

മലങ്കരസഭാതാരക

# പാലസ്റ്റൈനിലെ പുതിയ കണ്ടുപിടുത്തങ്ങൾ

### പി. സി. എ.

പുരാണവസ്തുഗവേഷണത്തിന്റെ പ്രാധാന്യവും പ്രയോജനവും കണക്കിലെടുത്തു തദ്വിഷയകമായ പഠനങ്ങൾ നടത്തുകയും ബൈബിൾ സംബന്ധമായ അമൂല്യചരിത്രവസ്തുതകൾ വെളിച്ചത്തുകൊണ്ടുവരികയും ചെയ്യുന്നതിനായി പാലസ്തീനിലെ ആധുനിക ഭരണാധികാരികൾ ഒരു പ്രത്യേക വകുപ്പു ഏർപ്പെടുത്തിയിട്ടുണ്ട്. വിശുദ്ധനാട്ടിലെ പ്രാചീന സ്മാരകവസ്തുക്കളും ചാവുകടൽ ചുരുളുകൾ തുടങ്ങി പുരാതന രേഖകളും അടിസ്ഥാനമാക്കി ആ പുണ്യഭൂമിയുടെ ചരിത്രം പുതുക്കിയെഴുതിക്കൊണ്ടിരിക്കുകയും പഴയ നിയമത്തിലെ ദുർഗ്രഹങ്ങളായ ചില പാഠങ്ങൾ പണ്ഡിതോചിതമായ രീതിയിൽ വ്യാഖ്യാനിക്കപ്പെട്ടുകൊണ്ടിരിക്കുകയുമാണ്.

ഹൈയിഫയുടെ പശ്ചിമഭാഗത്തു കടൽത്തീരത്തു ഈയിടെ നടത്തിയ ചില ഗവേഷണങ്ങളുടെ ഫലമായി, ബൈസൻറയിൻ കാലഘട്ടം മുതൽ പുറകോട്ടു ദ്വിതീയ ശിലായുഗംവരെയുള്ള ഹൈയിഫയുടെ ഭൂതകാലചരിത്രത്തെപ്പററി കൂടുതലായ പല വിജ്ഞാനശകലങ്ങളും ലഭിച്ചിരിക്കുന്നതായി അറിയുന്നു.

മൊസെയിക്കു തറകളോടുകൂടിയ പുരാതന കെട്ടിടങ്ങൾ, ഗാർഹികോപകരണങ്ങൾ, ചെറുപ്രതിമകൾ, നാണയങ്ങൾ, എണ്ണവിളക്കുകൾ തുടങ്ങിയ പല വസ്തുക്കൾ, ടെൽ അവീവു പ്രദേശത്തുനിന്നും കിട്ടിയിട്ടുണ്ട്. ബൈബിൾ കാലത്തു ടെൽഷിക്മോണാ എന്ന പേരിൽ അറിയപ്പെട്ടിരുന്ന പ്രാചീന ഹൈയിഫ ആയിരിക്കും പ്രസ്തുത സ്ഥലമെന്നു അനുമാനിക്കപ്പെടുന്നു.

ആധുനിക കണ്ടുപിടിത്തങ്ങളിൽ സുപ്രധാനമായതു 90 സെൻറീമീററർ ഉയരവും 60 സെ. മീ. വ്യാസവും എന്ന അളവിൽ ഇരട്ട കൈപ്പിടികൾ ഉള്ള ഒരു ഭരണിയാണ്. കൈപിടികളുടെ അകത്തു് ഒരു കമ്പു കടത്തി രണ്ടുമനുഷ്യർ കൂടി വഹിച്ചുകൊണ്ടുപോകത്തക്കവണ്ണമാണ് അതു ഡിസൈൻ ചെയ്യപ്പെട്ടിരിക്കുന്നതു്. യറുശലേമിലെ പ്രഥമദേവാലയം നശിപ്പിച്ച കാലത്തുണ്ടാക്കിയതാണിതെന്നു് ഊഹിക്കപ്പെടുന്നു

അടുത്തകാലത്തു നടന്ന മററു ചില കണ്ടുപിടുത്തങ്ങളിൽ പ്രധാനപ്പെട്ടവ ദേവാലയ സദൃശമായ ഒരു വലിയ കെട്ടിടം, നീന്തൽ കുളങ്ങൾ, ഒരു ചെറിയ ബൈസൻറയിൻ ഓട്ടുകുരിശു്, ഒട്ടേറെ പ്രാചീന നാണയങ്ങൾ, കപ്പികൾ, സുഗന്ധദ്രവ്യസംരക്ഷകോപകരണങ്ങൾ, ഒരു കണ്ണാടി മോതിരം, പരിച, കുന്തം പിടിച്ചു നിൽക്കുന്ന ഒരു ഭടൻ, ചിത്രമുള്ള മുദ്രമോതിരം മുതലായവയാണ്. നാണയങ്ങളിൽ ചിലവ ബി. സി. 220-ൽ റോമിൽ മുദ്രണം ചെയ്യപ്പെട്ടതും മററു ചിലതു ജൂലിയൻ ചക്രവർത്തിയുടെ ചിത്രത്തോടുകൂടിയവയുമത്രെ.

---

ത്തിനു മതിയായതല്ല. കുറച്ചുകൂടെ വിപുലമായ യോഗ്യതകൾ ഇടവകാംഗത്തിനുണ്ടായിരിക്കണം. ഞായറാഴ്ചകളും, മാറാനായപ്പെരുനാളുകളും നോമ്പുകളും ശരിയായും കണിശമായും ആചരിക്കുന്നവരായിരിക്കണം ഇടവകയോഗാംഗങ്ങൾ. ആർക്കും, എന്തും വി. സഭാവിശ്വാസത്തിനു വിപരീതമായി പറയുകയും പ്രവർത്തിക്കുകയും ചെയ്യാമെന്നുള്ള ദു:സ്വാതന്ത്ര്യം അനുവദനീയമല്ല, സൽസ്വഭാവികളും മതാനുഷ്ഠാനികളുമായിരിക്കണം ഇടവകയോഗാംഗങ്ങൾ.

ഇടവകയോഗം:—പത്തോ പതിനഞ്ചോ വീട്ടുകാർക്കു് ഒരു പ്രതിനിധി എന്ന കണക്കിൽ ഇടവകയോഗാംഗങ്ങളുടെ എണ്ണം ക്ളിപ്തപ്പെടുത്തണം. അവരുടെ കാലാവധി അഞ്ചു വർഷവുമായിരിക്കണം. സ്ത്രീകൾക്കും പ്രാതിനിദ്ധ്യം നൽകണം.

വികാരി:—വിശുദ്ധ കൂദാശകൾ നടത്തുക എന്ന സാധാരണ ചുമതലകൾ കൂടാതെ സാമൂഹ്യവും ആദ്ധ്യാത്മികവുമായ പ്രവർത്തനങ്ങളുടെ നേതൃത്വവും വികാരിക്കു നൽകപ്പെടണം. 60 വയസ്സിലധികം പ്രായമുള്ളവരെ, അവരുടെ ആരോഗ്യസ്ഥിതി പരിശോധിച്ചറിഞ്ഞതിനുശേഷമേ വികാരിമാരായി തുടരുവാൻ അനുവദിക്കാവൂ. വികാരിത്വത്തിൽ നിന്നും വിരമിക്കുന്ന പട്ടക്കാർക്കു്, അവരുടെ ജീവിതാന്ത്യംവരെ ഉടമാവകാശമോ, പെൻഷനോ നൽകണം.

### ഭദ്രാസനങ്ങൾ

വികാരിമാർക്കു സ്ഥലമാററം, നടപ്പിലാക്കണമെങ്കിൽ, ഓരോ പള്ളിയിലെയും നീക്കിബാക്കി സംഖ്യ ഭദ്രാസനകേന്ദ്രത്തിൽവരികയും മെത്രാപ്പോലീത്തമാർ നേരിട്ടു ശമ്പളം കൊടുക്കുന്ന വ്യവസ്ഥയുണ്ടാക്കുകയും വേണം.

ഓരോ ഭദ്രാസനത്തിലും കൂടിയതു് 60 പള്ളികളെങ്കിലും ഉണ്ടായിരിക്കത്തക്കവണ്ണം റവന്യൂഡിസ്ട്രിക്ട് അടിസ്ഥാനത്തിൽ ഭദ്രാസനവിഭജനം നടത്തണം. മെത്രാപ്പോലീത്തമാർക്കും ദയറാപട്ടക്കാർക്കും ഒരു ക്ളിപ്തസംഖ്യയിൽ കൂടുതൽ സ്വകാര്യസ്വത്തുണ്ടായിരിക്കരുതു്.

സംഖ്യ എത്ര എന്നു് അസോസിയേഷൻ ക്ളിപ്തപ്പെടുത്തണം. 75 വയസ്സിൽ കൂടുതൽ പ്രായമുള്ള മെത്രാപ്പോലീത്തമാർ ഭരണ ഭാരത്തിൽനിന്നും വിരമിച്ചു് ഏതെങ്കിലും ആശ്രമത്തിൽ വിശ്രമിക്കണം. വിശ്രമിക്കുന്ന മെത്രാപ്പോലീത്തമാർ സുന്നഹദോസംഗങ്ങളായിരിക്കുകയും വേണം. യാതൊരു ഭദ്രാസനത്തിലും, മററു ഭദ്രാസന മെത്രാപ്പോലീത്താമാരുടെ ഭരണത്തിലുള്ള യാതൊരു സ്ഥാപനങ്ങളോ പള്ളികളോ ഉണ്ടായിരിക്കരുതു്. 10 വർഷത്തിൽ കൂടുതൽ ഒരു മെത്രാപ്പോലീത്ത ഒരു ഭദ്രാസനം ഭരിക്കുകയുമരുതു്.

ഭദ്രാസന പൊതുയോഗം:—ഓരോ പള്ളി ഇടവക പൊതുയോഗത്തിൽനിന്നും ഒരു ആത്മായ പ്രതിനിധിവീതം തെരഞ്ഞെടുക്കപ്പെട്ടവരും, പള്ളി കൈക്കാരന്മാരും വികാരിമാരും ഭദ്രാസന പൊതുയോഗാംഗങ്ങളാകുന്നു. തെരഞ്ഞെടുക്കപ്പെടുന്ന അത്മേനികളുടെ കാലാവധി 5 വർഷവും കൗൺസിൽ അംഗങ്ങളുടെ കാലാവധി 3 വർഷവുമായിരിക്കണം.

ഭദ്രാസന പട്ടക്കാരെല്ലാവരും ഉൾപ്പെടുന്ന ഭദ്രാസന വൈദികയോഗവും ഉണ്ടായിരിക്കണം.

### മലങ്കര അസോസിയേഷൻ

മലങ്കര എന്ന പേരു മാററി ' ഭാരതം ', എന്നാക്കണം. അസോസിയേഷൻ അംഗസംഖ്യ ക്ളിപ്തപ്പെടുത്തണം. ഓരോ ഭദ്രാസനത്തിൽനിന്നും ഭദ്രാസന പൊതുയോഗത്തിൽ തെരഞ്ഞെടുക്കപ്പെടുന്ന 7 പട്ടക്കാരും 12 അത്മേനികളും അസോസിയേഷൻ അംഗങ്ങളാകുന്നു. അവരുടെ കാലാവധി 5 വർഷവും, മാനേജിംഗ് കമ്മിററി അംഗങ്ങളുടെ കാലാവധി 3 വർഷവുമായിരിക്കണം.

സഭാകോടതികൾ:—ഓരോ ഇടവകയിലും ഉണ്ടാകുന്ന വഴക്കുകളോ പ്രശ്നങ്ങളോ അപ്പഴപ്പോൾ അന്വേഷിച്ചു പരിഹാരമുണ്ടാക്കുവാൻ ഓരോ ഭദ്രാസനത്തിനും ഓരോ കോടതിയും, അപ്പീലുകൾക്കു സഭാകേന്ദ്ര കോടതിയും വേണം.

പ്രസിദ്ധീകരണം:—വിശ്വാസ സംബന്ധമായ എല്ലാ പുസ്തകങ്ങളും സഭാകേന്ദ്രത്തിൽനിന്നും പ്രസിദ്ധീകരിക്കണം. അതിനു സുന്നഹദോസിനാൽ നിയമിക്കപ്പെടുന്ന ഒരു പ്രസിദ്ധീകരണക്കമ്മിററി ഉണ്ടായിരിക്കണം. മലയാളം, ഇംഗ്ളീഷ്, ഹിന്ദി, തമിഴ്, എന്നീ ഭാഷകളിൽ സഭാസംബന്ധമായ എല്ലാ പുസ്തകങ്ങളും പ്രസിദ്ധീകരിക്കുകയും, വിശ്വാസപഠനം നടത്തുവാനാവശ്യമായ ലഘുലേഖകൾ വിതരണം ചെയ്യപ്പെടുകയും വേണം. കറസ്പോണ്ടൻസ് പദ്ധതി പ്രകാരവും പ്രസ്തുത ഭാഷകളിൽ നമ്മുടെ സഭാവിശ്വാസപ്രചരണം നടത്തണം.



# വേദവായനക്കുറിപ്പുകൾ

## ചൊവ്വ

1 കൊരിന്ത്യർ 10:1–13.

ലോകത്തെ സംബന്ധിച്ചുള്ള തൻെറ ഉദ്ദേശ്യം വെളിപ്പെടുത്തുവാനും നിറവേററുവാനുമായി ദൈവം പ്രത്യേകം തെരഞ്ഞെടുത്ത ജനം എന്ന നിലയിൽ ഇസ്രയേൽക്കാർക്കു് ചില പദവികളുണ്ടായിരുന്നു. ദൈവത്തിൻെറ തെരഞ്ഞെടുക്കപ്പെട്ട ആയുധമായി അവരുടെ ചരിത്രം ആരംഭിച്ചതു് മിസ്രയീമിൽ നിന്നു് അത്ഭുതകരമായി വിടുവിക്കപ്പെട്ടു് ചെങ്കടൽ കടന്നു മരുഭൂമിയിൽ കൂടിയുള്ള അവരുടെ ദീർഘ യാത്രയോടു കൂടിയാണു്. അവരിൽ പലരും അവരുടെ പദവികളെ മുറുകെ പിടിക്കുകയും ഉത്തരവാദിത്വങ്ങളെ വിസ്മരിക്കുകയും ചെയ്തു. അവരുടെ പ്രധാന ഉത്തരവാദിത്വം ന്യായപ്രമാണത്തിനു വിധേയരായി യഹോവയോടുള്ള ഭക്തിയിലും അനുസരണത്തിലും ശിക്ഷണത്തിലും ജീവിക്കുകഎന്നുള്ളതായിരുന്നു. അങ്ങനെ മാത്രമേ യഹോവയുടെ ഉദ്ദേശം നിറവേററുവാൻ അവർ പ്രാപ്തരാകുകയുള്ളായിരുന്നു. ഭൂരിപക്ഷം ആളുകളും അക്കാര്യത്തിൽ പരാജയമടയുകയും നിരാകരിക്കപ്പെടുകയും ചെയ്തു. വാഗ്ദത്തദേശത്തു് എത്തുന്നതിനു മുമ്പായി അവർ മരണമടഞ്ഞു. ക്രിസ്തീയസഭ യിസ്രയേലിൻെറ പദവിക്കും ഉത്തരവാദിത്വത്തിനും അവകാശികളായിത്തീർന്നിരിക്കുകയാണു്. പദവികൾക്കുവേണ്ടിമാത്രം നിലകൊള്ളുന്ന ഒരു സമുദായമായിരിക്കരുതെന്നു് പൗലൂസ് ശ്ളീഹാ കൊരിന്ത്യരെ ഉൽബോധിപ്പിക്കുന്നു. സഭയുടെ പ്രധാന കർത്തവ്യം ലോകത്തിനു വേണ്ടിയുള്ള ദൈവത്തിൻെറ ഉദ്ദേശ്യം നിറവേററുകയാണു്.

## ബുധൻ

1 കൊരിന്ത്യർ 11:23–28.

കർത്താവു ശിഷ്യന്മാരോടു കൂടിയുള്ള തൻെറ അവസാനത്തെ തിരുവത്താഴത്തിൽ പറഞ്ഞ ഏററവും പ്രധാനപ്പെട്ട വചനങ്ങളെയാണു് പൗലൂസ് ശ്ളീഹാ ഇപ്പോൾ കൊരിന്ത്യരെ അനുസ്മരിപ്പിക്കുന്നതു്. എന്തിനായിട്ടാണു താൻ അങ്ങനെ ചെയ്യുതു്? വിശുദ്ധ സംസർഗ്ഗത്തിനായി ആഴ്ചതോറുമുള്ള അവരുടെ കൂടിവരവു് കേവലം ഒരു സാമൂഹ്യ ചടങ്ങായി അധ:പതിക്കുന്നതിൻെറ ലക്ഷണങ്ങൾ കണ്ടതു കൊണ്ടാണു്. വിശുദ്ധ കർബ്ബാന അനുഭവിക്കുന്നതിനു് ആവശ്യമായ ആദരവും അനുതാപവും സ്വയപരിശോധനയും വളരെ കുറഞ്ഞു വരുന്നതായി അപ്പോസ്തോലൻ മനസ്സിലാക്കി. ഞായറാഴ്ചയുള്ള കൂടിവരവു് സർവ്വോപരി കർത്താവിൻെറ അദൃശ്യ സാന്നിദ്ധ്യം ആരാധനയിലും കർബ്ബാനാനുഭവത്തിലും കൂടി അനുഭവപ്പെടുത്താനാണു്. അതിൽ സംബന്ധിക്കുന്നവർ കർത്താവിൻെറ ബലിയിൽ അന്തർഭവിച്ചിട്ടുള്ള ത്യാഗത്തിനും അനുസരണത്തിനും വിനയത്തിനും പ്രാപ്തരായിത്തീരേണ്ടതാണു്. നമ്മുടെ ആരാധനയിലും കൂദാശകളിലുമുള്ള ഭാഗഭാഗിത്വവുമെല്ലാം വെറും സാമൂഹ്യ ചടങ്ങുകളായി അധ:പതിക്കാതിരിക്കാൻ നാം സൂക്ഷിക്കണം.

## വ്യാഴം

1 കൊരിന്ത്യർ 11:17–22, 10:16–17.

കൊരിന്തിലെ ക്രിസ്ത്യാനികൾ വർഗ്ഗീയ വ്യത്യാസങ്ങൾക്കു സഭാജീവിതത്തിൽ സ്ഥാനം കൊടുത്തിരുന്നുവെന്നുള്ളതാണു് ഈ വാക്യങ്ങളുടെ പശ്ചാത്തലം. സഭയിലെ അംഗങ്ങളിൽ ഭൂരിഭാഗവും അടിമകളായിരുന്നു. അവരും മററു ക്രിസ്ത്യാനികളും തമ്മിൽ സാമൂഹ്യമായി വലിയ അന്തരമുണ്ടായിരുന്നു. എന്നാൽ ക്രിസ്തുവിൻെറ തിരുശരീര രക്തങ്ങളായ ഒരപ്പത്തിൽ നിന്നും ഒരു പാനപാത്രത്തിൽ നിന്നും അനുഭവിച്ച അവരെല്ലാവരും ഒന്നാണെന്നുള്ളതാണു പരമാർത്ഥം. കർബ്ബാനാനുഭവം അവരെ ഒന്നാക്കിത്തീർത്തു. എന്നാൽ ക്രിസ്തുവിലുള്ള ഐക്യത്തെ അവർ അന്യോന്യമുള്ള ഭിന്നതയാൽ നിരർത്ഥകമാക്കിത്തീർത്തു. വർഗ്ഗീയമോ സാമൂഹ്യമോ ആയ എല്ലാ വ്യത്യാസങ്ങളെയും തരണം ചെയ്യുവാൻ ക്രിസ്തുവിൻെറ തിരുശരീരരക്തങ്ങളിൽ ഭാഗഭാക്കുകളാകുന്ന ക്രിസ്ത്യാനികൾക്കു കഴിയണം. ഉച്ചനീചത്വങ്ങൾ നടമാടുന്ന ഈ ലോകത്തിൽ സമുദായത്തിൻെറ മാതൃക കാണിക്കുവാനുള്ള ചുമതലക്രിസ്തുസഭയുടേതാണു്.

## വെള്ളി

1 കൊരിന്ത്യർ 12:4–11

ക്രൈസ്തവ കൂട്ടായ്മയിൽ ജീവിക്കേണ്ടതെങ്ങനെയെന്നുള്ളതാണു ഏററവും വലിയ മാനുഷിക പ്രശ്നങ്ങളിലൊന്നു്. രാഷ്ട്രങ്ങൾക്കെന്നപോലെ കുടുംബങ്ങൾക്കും വ്യക്തികൾക്കും അതൊരു വിഷമപ്രശ്നമാണു്. ഓരോരുത്തർക്കും അവരവരുടെ ഇഷ്ടമനുസരിച്ചു ജീവിക്കുകയും വികസിക്കുകയും ചെയ്യാനുള്ള ആഗ്രഹം സ്വാഭാവികമാണു്. അതേ സമയം തന്നേ അന്യോന്യ ബന്ധങ്ങളും കൂട്ടായ്മകളും ഒഴിച്ചു കൂടാ. ഇവ രണ്ടും പൊരുത്തപ്പെടാതെ സൈ്വര്യ ജീവിതം സാദ്ധ്യമല്ല. ഏതു തരത്തിലുള്ള സേവനമാണു് മേൽത്തരമായിട്ടുള്ളതു് എന്ന പ്രശ്നം കൊരിന്ത്യസഭയിൽ പൊന്തിവന്നു. പൗലൂസ് നൽകിയ ഉപദേശത്തിൽ മനുഷ്യൻെറ വിവിധ കഴിവുകൾ എല്ലാം ദൈവദത്തമാണെന്നും എല്ലാം പൊതുനന്മക്കായി വിനിയോഗിക്കപ്പെടണമെന്നും അദ്ദേഹം വ്യക്തമാക്കി. എല്ലാ കഴിവുകളും പൊതുസേവനത്തിനും നന്മയ്ക്കുമായി സമർപ്പിക്കപ്പെടുമ്പോൾ മാത്രമാണു ദൈവം ആഗ്രഹിക്കുന്ന പ്രകാരം വികസിക്കുന്നതു്. ആരാണു വലിയവൻ എന്ന പ്രശ്നമേ സഭയിൽ ഉദിച്ചുകൂടാ. എല്ലാവരും ക്രിസ്തുവിൻെറ ദാസന്മാരാണു്.

## ശനി

1 കൊരിന്ത്യർ 12:12–27

ഒരു ജനസമൂഹത്തെ ഒരു ശരീരത്തോടുപമിക്കുന്നതു സാധാരണമാണു്. എന്നാൽ പൗലൂസ് ശ്ളീഹാ ആ ഉപമ ഉപയോഗിച്ചിരിക്കുന്നതു സാധാരണ അർത്ഥത്തിലല്ല. പൊതുതാല്പര്യമുള്ള ഏതെങ്കിലുമൊരു സമൂഹം ശരീരമായി വളരുകയോ പ്രവർത്തിക്കുകയോ ചെയ്യുന്നതു് പോലെയല്ല ക്രിസ്തീയ സഭ. മാമോദീസായിൽ ക്രിസ്തുവിനോടു സംയോജിപ്പിക്കപ്പെട്ടവർക്കു് ആരംഭം മുതൽ തന്നേ ക്രിസ്തു ഐക്യത്തിൻെറ കേന്ദ്രമായിത്തീരുന്നു. ഈ ഐക്യത്തിൽ ജീവിക്കുന്നവരാണു ക്രിസ്ത്യാനികൾ. അതിനു ക്രിസ്തുവിൻെറ സ്നേഹവും ശക്തിയും അവരെ പ്രാപ്തരാക്കുന്നു. മറെറാരർത്ഥത്തിലും ക്രിസ്ത്യാനികൾ (സഭ)ക്രിസ്തുവിൻെറ ശരീരമാണു്. അവർ ക്രിസ്തുവിനെ പ്രതിനിധീകരിക്കുന്നു. അവരിൽ കൂടെയാണു ക്രിസ്തു തന്നെത്തന്നെ ലോകത്തിനു വെളിപ്പെടുത്തുകയും പ്രവർത്തിക്കുകയും ചെയ്യുന്നതു്. അവരിൽ കൂടെയാണു ക്രിസ്തു തന്നെത്തന്നെ ലോകത്തിനു വെളിപ്പെടുത്തുകയും പ്രവർത്തിക്കുകയും ചെയ്യുന്നതു്. നമ്മുടെ വാക്കുകളും പ്രവൃത്തികളും ക്രിസ്തുവിനു സാക്ഷ്യം വഹിക്കുന്നവയാണോ?

## ഞായർ

മത്തായി 18:21–35.

നമ്മുടെ സാധാരണ പെരുമാററത്തിൻെറ ശരിയായ രൂപം നമുക്കീ ഉപമയിൽ കാണാം. ദൈവം നമുക്കു നൽകുന്ന പാ

# ശക്തികേന്ദ്രമായ ക്രിസ്തു

എം. തൊമ്മൻ

,,അവന്റെ നാമത്തിലെ വിശ്വാസത്താൽ അവന്റെ നാമം തന്നെ നിങ്ങൾ കാണുകയും അറിയുകയും ചെയ്യുന്ന ഇവൻ ബലം പ്രാപിപ്പാൻ കാരണമായിത്തീർന്നു.,,

(അപ്പോ. പ്രവൃത്തികൾ 3:16)

കർത്താവിന്റെ സ്വർഗ്ഗാരോഹണത്തിനു മുമ്പ് ഒരുമിച്ചു കൂടിയിരുന്ന ശിഷ്യന്മാരോടായി കർത്താവ് അരുളിച്ചെയ്ത വാക്കുകളെ അപ്പോസ്തോലപ്രവൃത്തികളുടെ പുസ്തകത്തിൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു. ''പരിശുദ്ധാത്മാവു നിങ്ങളുടെ മേൽ വരുമ്പോൾ നിങ്ങൾ ശക്തി ലഭിച്ചിട്ട് യരുശലേമിലും യഹൂദ്യയിൽ എല്ലായിടത്തും ശമര്യയിലും ഭൂമിയുടെ അററത്തോളവും എന്റെ സാക്ഷികൾ ആകും.,, പെന്തിക്കൊസ്തി ദിവസം പരിശുദ്ധാത്മാവു വരികയും ശിഷ്യന്മാർ ശക്തി ലഭിച്ചവരായി കർത്താവിനു സാക്ഷ്യം വഹിക്കുകയും ചെയ്ത സംഭവങ്ങളേക്കുറിച്ചെല്ലാം ഈ പുസ്തകത്തിൽ തന്നെ വിശദമായി വിവരിച്ചിട്ടുണ്ട്. ഭയവിഹ്വലരായി ഒളിവിൽ കഴിച്ചു കൂടിയിരുന്ന ശിഷ്യന്മാർ എന്തിനും തയാറായിക്കൊണ്ടു തെരുവുകളിലിറങ്ങി. പരിശുദ്ധാത്മാവിന്റെ ശക്തി അവരിലും അവരിൽ കൂടെയും വ്യാപരിക്കുവാൻ തുടങ്ങി. സഭയിലുള്ള പരിശുദ്ധാത്മപ്രവർത്തനമാണ് അപ്പോസ്തോല പ്രവൃത്തികൾ എന്ന പുസ്തകത്തിൽ വിവരിച്ചിട്ടുള്ളതു്. അപ്പോസ്തോലന്മാർ വഴിയായി ആദ്യം നടന്ന അത്ഭുതപ്രവൃത്തി മുടന്തനെ സുഖപ്പെടുത്തിയതായിരുന്നു. പത്രോസ് പ്രവർത്തിച്ച അത്ഭുതത്തിൽ വിസ്മയം പൂണ്ട ജനങ്ങളോടു പത്രോസ് പറഞ്ഞ വാക്കുകളാണു നമ്മുടെ ചിന്താവിഷയം.

സഭയുടെയും ഓരോ ക്രിസ്ത്യാനിയുടെയും ശക്തികേന്ദ്രം ക്രിസ്തു ആണെന്നുള്ള വസ്തുത എല്ലാവരും സമ്മതിക്കും. എന്നാൽ ആ ശക്തി ലഭ്യമാകുന്നതെങ്ങനെയാണെന്നും ലഭ്യമാകുന്നുണ്ടോയെന്നുമുള്ളതാണ് പ്രശ്നം. ക്രിസ്തു ദൈവമാണെന്നോ സർവ്വശക്തനാണെന്നോ വിശ്വസിച്ചതുകൊണ്ടു മാത്രമായില്ല. അവന്റെ ശക്തി സഭയുടെയും വ്യക്തികളുടെയും ജീവിതത്തിൽ അനുഭവപ്പെടുകയും പ്രകടമായിത്തീരുകയും വേണം. പ്രകൃതിയിൽ പല തരത്തിലുള്ള ശക്തികൾ നിക്ഷിപ്തമാണെന്നു മനുഷ്യർ പണ്ടേ അറിഞ്ഞിരുന്നു. എന്നാൽ ശാസ്ത്രജ്ഞന്മാർ വളരെ നാളത്തെ ഗവേഷണങ്ങളുടെയും പരീക്ഷണങ്ങളുടെയും ഫലമായി അവയെ കണ്ടു പിടിച്ചു വിനിയോഗിക്കാൻ തുടങ്ങിയപ്പോൾ മാത്രമാണ് അവ ഒരു യാഥാർത്ഥ്യമായിത്തീർന്നതു്. വിദ്യുച്ഛക്തിയുടെ കണ്ടുപിടുത്തവും വിനിയോഗവും മനുഷ്യന്റെ സുഖസൗകര്യങ്ങളെയും കഴിവുകളെയും എത്രമാത്രം വർദ്ധിപ്പിച്ചിട്ടുണ്ടെന്നു പറയേണ്ടതില്ല. ആററത്തിന്റെ ശക്തിയെ പ്രാവർത്തികമാക്കാനുള്ള കണ്ടുപിടുത്തം മനുഷ്യന്റെ കഴിവുകളെ ക്രമാതീതമായി വർദ്ധിപ്പിച്ചിട്ടുണ്ട്. മനുഷ്യനു കരഗതമായിട്ടുള്ള അതിരററ ശക്തികളെ നാശത്തിന്റെ ആയുധങ്ങളാക്കാതെ നന്മക്കായി മാത്രം വിനിയോഗിക്കാനുള്ള സാദ്ധ്യത ഇനിയും ഉണ്ടാകേണ്ടതായിട്ടാണിരിക്കുന്നതു്. ഇന്നു മനുഷ്യലോകത്തെ അഭിമുഖീകരിക്കുന്ന ഏററവും വിഷമമേറിയ പ്രശ്നങ്ങളിലൊന്നാണ് ഇതു്.

ദൈവത്തിന്റെ അളവററ അദൃശ്യശക്തിയെ ശിഷ്യന്മാർ യേശുവിൽ കണ്ടെത്തി. ആററത്തിന്റെ ശക്തിയെ കണ്ടുപിടിച്ചതിനേക്കാൾ വലിയ ഒരു കണ്ടുപിടുത്തമായിരുന്നു അതു്. മനുഷ്യനെ സമുദ്ധരിക്കുകയും സുഖപ്പെടുത്തുകയും ചെയ്വാൻ കഴിവുള്ള ശക്തി അതു മാത്രമാണ്. ഈ ശക്തിയെ നമ്മുടെ ജീവിതത്തിൽ പ്രാവർത്തികമാക്കേണ്ടതെങ്ങനെയെന്നുള്ളതാണ് സർവ്വപ്രധാനമായ കാര്യം. മുടന്തനെ സുഖപ്പെടുത്തിയതെങ്ങനെയെന്നു പത്രോസ് വ്യക്തമാക്കുന്നതു നോക്കുക. ''അവന്റെ നാമത്തിലെ വിശ്വാസത്താൽ അവന്റെ നാമം തന്നെ...ഇവൻ ബലം പ്രാപിപ്പാൻ കാരണമായിത്തീർന്നു..., ദൈവത്തിന്റെ ശക്തി നമുക്കു ലഭ്യമാകുവാനുള്ള മാർഗ്ഗം ഇവിടെ കാണാം. ,,അവന്റെ നാമത്തിലുള്ള വിശ്വാസം,, എന്നതിന്റെ അർത്ഥമെന്താണ്? യേശുവിന്റെ നാമത്തിനു മാന്ത്രികശക്തിയൊന്നുമില്ല. അതു് അങ്ങനെ ഉപയോഗിക്കുവാൻ ഉദ്ദേശിക്കപ്പെട്ടിട്ടുമില്ല. യേശുവിന്റെ നാമത്തിൽ എന്തെങ്കിലും പറയുകയോ പ്രവർത്തിക്കുകയോ ചെയ്യുന്നതു് അവനിലുള്ള വിശ്വാസത്താൽ അവന്റെ സ്വഭാവവും ആത്മാവും സ്വായത്തമാക്കിയിട്ടു വേണം. അതാണ് യേശുവിന്റെ ശക്തി നമ്മിൽ വ്യാപരിക്കുന്നതിനുള്ള മാർഗ്ഗം.

രണ്ടു കാര്യങ്ങളാണു നമ്മുടെ ഭാഗത്തു് ആവശ്യമായിട്ടുള്ളതു്. (1) നമുക്കാവശ്യമുള്ള ശക്തി യേശുവിനുണ്ടെന്നുള്ള വിശ്വാസം. രോഗികൾ യേശുവിനെ സമീപിച്ചപ്പോഴെല്ലാം അവൻ അവരോടു ചോദിച്ചിരുന്ന ഒരു ചോദ്യം അവർക്ക് അവനിൽ വിശ്വാസമുണ്ടായിരുന്നോ എന്നുള്ളതായിരുന്നു. യേശുവിന്റെ ശക്തിയിലുള്ള ആഴമേറിയ "വിശ്വാസമാണ്" ഇന്നു നമുക്കും ആവശ്യം. (2) നമ്മുടെ വിശ്വാസം അനുസരിച്ചു പ്രവർത്തിക്കുവാനുള്ള സന്നദ്ധത. ഒരു ഔഷധത്തിനു ശക്തിയുണ്ടെന്നു വിശ്വസിക്കുകയും അതുപയോഗിക്കാതിരിക്കയും ചെ

---

പമോചനത്തിന്റെ അർത്ഥം നാം ഗ്രഹിക്കുന്നപക്ഷം ഉള്ളതു മുഴുവൻ വിററാലും വീട്ടാനാവാത്ത ഒരു കടക്കാരന്റെ സ്ഥാനത്താണു നാം എന്നു വ്യക്തമാകും. അങ്ങനെയുള്ള പാപമോചനം ലഭിക്കുന്ന നാം അതു സൗജന്യമായി നൽകുന്ന സ്വർഗ്ഗസ്ഥ പിതാവിന്റെ 'ഔദാര്യത്തെ പ്രകടിപ്പിക്കുവാൻ കടപ്പെട്ടവരാണ്. എന്നാൽ നാം അങ്ങനെ ചെയ്യുന്നില്ല. നമുക്കു പാപമോചനം വേണം. എന്നാൽ മററുള്ളവരോടു ക്ഷമിക്കുവാനോ സഹിഷ്ണത കാണിക്കുവാനോ നാം സന്നദ്ധരല്ല. നേരെ മറിച്ചു മററുള്ളവരോടു ക്രൂരമായി പെരുമാറുകയാണു നാം ചെയ്യുന്നതു്. ഈ വിരോധാഭാസം ജീവിതത്തിൽ നിന്നൊഴിവാക്കാതെ ക്രിസ്ത്യാനിക്കു ദൈവസന്നിധിയിൽ കരുണ ലഭിക്കുകയില്ല. നമുക്കു ദൈവത്തിൽ നിന്നു പാപമോചനം ലഭിക്കണമെങ്കിൽ നാം മററുള്ളവരോടു ക്ഷമിക്കാൻ തയാറായിരിക്കണം.

### തിങ്കൾ

1 കൊരിന്ത്യർ 13:4—7.

ക്രിസ്തുസഭയിലെ ഒരു കൂട്ടായ്മയായിട്ടും ശരീരമായിട്ടും വിവരിച്ചുകൊണ്ട് ഐക്യം സഭയ്ക്കു കാതലായിട്ടുള്ളതാണെന്നു അപ്പോസ്തോലൻ കൊരിന്ത്യൻ ക്രിസ്ത്യാനികളെ പഠിപ്പിച്ചു. ക്രിസ്ത്യാനികൾക്കു സവിശേഷമായി ഉണ്ടായിരിക്കേണ്ട ഗുണം സ്നേഹമാണ്. 1 കൊരിന്ത്യർ 13—ാം അദ്ധ്യായം സ്നേഹത്തിന്റെ ഒരു ഗീതമാണ്. അതിനെ ക്രിസ്തുവിന്റെ ഒരു ചിത്രമായിട്ടും ചിലർ വിവരിച്ചിട്ടുണ്ട്. പൗലൂസ് ശരീരത്തിൽ ക്രിസ്തുവിനോടു സഹവസിക്കുകയോ തന്നിൽ നിന്നു പഠിക്കുകയോ ചെയ്തിട്ടില്ല. എന്നാൽ ആ അദൃശ്യസഖിയുടെ സ്വഭാവത്തെ മററ് അപ്പോസ്തോലന്മാരെപ്പോലെ പൗലൂസും ആഴമായി അറിഞ്ഞിരുന്നു. ഇന്നത്തെ വായന ക്രിസ്തുവിന്റെയും ക്രിസ്ത്യാനിയുടെയും സ്നേഹത്തെ വർണ്ണിക്കുവാൻ പര്യാപ്തമാണ്. കർത്താവിനു പിതാവിൽ നിന്നു ലഭിച്ച അതേ സ്നേഹം തന്നേ ക്രിസ്ത്യാനിക്കു കർത്താവിൽ നിന്നും ലഭിക്കുന്നു. കർത്താവു തന്റെ സ്നേഹത്തെ മനുഷ്യശുശ്രൂഷയിൽ പ്രകടിപ്പിച്ചതുപോലെ നാമും പ്രകടിപ്പിക്കേണ്ടിയിരിക്കുന്നു. അങ്ങനെ നാം ക്രിസ്തുവിന്റെ യഥാർത്ഥ സാക്ഷികളായിത്തീരട്ടെ.

# ഓർത്തഡോക്സ് സഭകളും നവീകരണ സഭകളും

(ഒരു വൈദികൻ)

മേൽക്കാണിച്ചിരിക്കുന്ന ശീർഷകത്തിൽ 6–9–64 ലെ ചർച്ച് വീക്കിലിയിൽ സി. ഇ. ജി. എഴുതിയിരുന്ന ലേഖനം സാധാരണ ഇടവകപ്പട്ടക്കാർ നേരിട്ടുകൊണ്ടിരിക്കുന്ന പ്രശ്നങ്ങളിൽ ചിലതാണ്. നമ്മുടെ വൈദികസെമ്മിനാരിയിൽ വച്ചു മുമ്പൊരിക്കൽ പൂർവ്വവിദ്യാർത്ഥിസമ്മേളനത്തിൽ ഇതുപോലെയുള്ള പ്രശ്നങ്ങൾ ചർച്ച ചെയ്തിട്ടുള്ളതുമാണ്.

എന്നാൽ സെപ്റ്റംബർ 20–ാംനു- യിലെ ചർച്ച്‌വീക്കിലിയിൽ റവ. തോമസ് പി. മുണ്ടുകുഴി സി. ഇ. ജി. യുടെ ലേഖനത്തിനു് ഒരു മറുപടി എഴുതിക്കണ്ടതിൽ വിസ്മയം തോന്നി. സി. ഇ. ജി. യുടെ ലേഖനത്തെ വേണ്ടതുപോലെ മനസ്സിലാക്കാതെയാണു റവ. തോമസ് മറുപടി എഴുതിയിരിക്കുന്നതെന്നു സംശയിക്കുന്നു. "I have read Dn. Thoma's letter in the Church Weekly. I think he has stated something which I have not written in my article" എന്നു C. E. G ഇതുസംബന്ധിച്ച് ഒരാൾക്കെഴുതിയതായി അറിയുവാനും ഇടയായി.

"മാർത്തോമ്മാ സഭാംഗമായ വരനും ഓർത്തഡോക്സ് സഭാംഗമായ വധുവും തമ്മിലുള്ള വിവാഹം വരൻ ഭാവിയിൽ മാർത്തോമ്മാ സഭാംഗമായിട്ടേ നിൽക്കു എന്നറിഞ്ഞുകൊണ്ടു് ഓർത്തഡോക്സ് പള്ളിയിൽ വച്ച് ഓർത്തഡോക്സ് വൈദീകർ നടത്തിക്കൊടുക്കുവാൻ ഓർത്തഡോക്സ് സഭ ഔദ്യോഗികമായി അനുവദിക്കുന്നുണ്ടോ,, യെന്നു റവ. തോമസ് ചോദിക്കുന്നു. അങ്ങനെ അനുവദിച്ചതായി സി. ഇ. ജി. യുടെ ലേഖനത്തിൽ പറഞ്ഞിട്ടില്ലല്ലൊ. നമ്മുടെ വേദശാസ്ത്രത്തിൻെറ വെളിച്ചത്തിൽ നോക്കുമ്പോൾ ഇന്നു നമ്മുടെ സഭയിൽ കണ്ടുവരുന്ന ചില നടപടികളിലുള്ള യുക്തിഹീനത അദ്ദേഹം ചൂണ്ടിക്കാണിക്കയല്ലേ ചെയ്യുന്നതു്?

മാർത്തോമ്മ ദക്ഷിണേന്ത്യൻ സഭകളിൽപ്പെട്ട ഒരംഗവും നമ്മുടെ സഭയിലെ ഒരംഗവും തമ്മിലുള്ള വിവാഹം നമ്മുടെ സഭയിൽ വച്ചു നടത്തുകയാണെങ്കിൽ, അന്യസഭാംഗം വരനോ വധുവോ ആരായാലും, നമ്മുടെ സഭയിൽനിന്നു വി. മൂറോനഭിഷേകം പ്രാപിച്ചിരിക്കണമെന്നു സഭ നിഷ്ക്കർഷിക്കുന്നു. തന്മൂലം നമ്മുടെ സഭയിൽപെട്ട ഒരു പെൺകുട്ടിയെ മാർത്തോമ്മാസഭയിലെ ഒരംഗം നമ്മുടെ പള്ളിയിൽ വച്ചു വിവാഹം ചെയ്കയാണെങ്കിൽ, ആ വരനെ വിവാഹത്തിനു മുൻപു വി. മൂറോനഭിഷേകം ചെയ്യുന്നു. ആ വരൻ ഓർത്തഡോക്സ് സഭാംഗമായി തുടരുകയില്ലെന്നുള്ളതു വാസ്തവമാണു്. അതു് അറിഞ്ഞുകൊണ്ടുതന്നെയാണു് ഓർത്തഡോക്സ് സഭയിലെ പട്ടക്കാരൻ അയാളെ വി. മൂറോനഭിഷേകം നടത്തുന്നതും വിവാഹം നടത്തുന്നതും. ഇങ്ങനെ നടത്തിയിട്ടുള്ള വിവാഹങ്ങളിൽ ഒരു ശതമാനംപോലും ഓർത്തഡോക്സ് സഭാംഗങ്ങളായി തുടരുന്നില്ലായെന്ന വാസ്തവം ഒരു സ്ഥിതിവിവരക്കണക്കെടുത്താൽ അറിയാവുന്നതേയുള്ളു. ഇതുപോലെയുള്ള വി. മൂറോനഭിഷേകംകൊണ്ടു് അഭിഷേകത്തിനു വിധേയനാകുന്നയാളിൻെറയും അഭിഷേകം ചെയ്യുന്ന പട്ടക്കാരൻെറയും മനസ്സാക്ഷിയെ മുറിപ്പെടുത്താമെന്നതിൽ കൂടുതൽ പ്രയോജനം വല്ലതുമുണ്ടോ? മാത്രമല്ല. ഓർത്തഡോക്സ്‌സഭ വളരെ പാവനമായി വിചാരിക്കുന്ന ഒരു കർമ്മം അതേക്കുറിച്ച് അശേഷം ഗണ്യമാക്കാത്തവരെന്നു തന്നെയല്ല, ചിലപ്പോൾ അലക്ഷ്യമാക്കുന്നവരിൽക്കൂടെ നിർബന്ധിച്ചു നടത്തേണ്ടതായും വരുന്നു.

ഈ വക കാര്യങ്ങളൊന്നും നടക്കുന്നില്ലെന്നു ബ. തോമസ് മുണ്ടുകുഴി പറയുകയില്ലല്ലൊ. ഒരിടവകപട്ടക്കാരനെന്ന നിലയിൽ അദ്ദേഹം പ്രശ്നങ്ങളഭിമുഖീകരിച്ചിട്ടില്ലെങ്കിലും ചിലതെല്ലാം കണ്ടും കേട്ടുമെങ്കിലും അറിഞ്ഞിരിക്കുമല്ലോ. ഓർത്തഡോക്സ് സഭയിൽ പെട്ട ഒരു പെൺകുട്ടിയെ മാർത്തോമ്മാ സഭാംഗമായ ഒരു വരനു നമ്മുടെ പള്ളിയിൽ വച്ചു വിവാഹം ചെയ്തുകൊടുത്തതിനു ബ. ശെമ്മാശ്ശനും ഞാനും ദൃക്സാക്ഷികളാണു്. അവർ രണ്ടുപേരും ഇന്നു മാർത്തോമ്മാ സഭയിലെ സജീവാംഗങ്ങളായിക്കഴിയുന്നു.

ഇതുപോലെതന്നെയാണു കുറികൊടുക്കുന്ന പ്രശ്നവും. നമ്മുടെ സഭാംഗമായ ഒരു പെൺകുട്ടിയെ മാർത്തോമ്മാ–സി. എസ്. ഐ. വിഭാഗത്തിലെ ഒരു വരൻ, വരൻെറ പള്ളിയിൽവച്ചു വിവാഹം നടത്തുമ്പോൾ വധുവിൻെറ പള്ളിയിൽ വിളിച്ചു ചൊല്ലുകയോ അവിടെനിന്നു് ഔദ്യോഗിക കുറി കൊടുക്കുകയോ ചെയ്കയില്ല. പക്ഷെ വധുവിനെ വിവാഹം കഴിപ്പിക്കുന്നതിനു തടസ്സമില്ലെന്നർത്ഥം വരത്തക്ക ഒരു "സർട്ടിഫിക്കറ്റു്,, വധുവിൻെറ ഇടവകപ്പട്ടക്കാരൻ സ്വന്തനിലയിൽ നൽകുന്നുണ്ടു്. ഇതിൻെറയർത്ഥമെന്താണു്? സഭയ്ക്കു ചെയ്യാൻ പാടില്ലാത്ത ഒരു സംഗതി പട്ടക്കാരൻ വ്യക്തിപരമായ നിലയിൽ ചെയ്യുന്നുവെന്നല്ലേ? കൂടാതെ പെൺകുട്ടിയെ സംബന്ധിച്ചുള്ള ഉത്തരവാദിത്വം പട്ടക്കാരൻ സ്വയം ഏൽക്കുന്നുവെന്നൊരുദോഷം കൂടെയുണ്ടു്. (പള്ളിയിൽ വിളിച്ചു ചൊല്ലിയിട്ടു് ഔദ്യോഗിക കുറി കൊടുത്താൽ പട്ടക്കാരനു വ്യക്തിപരമായ ചുമതലയുണ്ടാകയില്ലല്ലൊ) നോക്കണമേ ഓർത്തഡോക്സ് സഭയിലെ പട്ടക്കാരൻെറ ഗതികേടു്!

വിവാഹം സംബന്ധിച്ച രണ്ടു പ്രശ്നങ്ങളേ ചൂണ്ടിക്കാണിച്ചുള്ളുവെങ്കിലും ഇതു സംബന്ധമായിതന്നെ പ്രശ്നങ്ങൾ വേറെ

---

സ്സുകൊണ്ടു് എന്തു ഫലമാണുള്ളതു്? യേശുവിൽ വിശ്വസിക്കുന്നവർ അവൻെറ ആജ്ഞകളെ അനുസരിച്ചു പ്രവർത്തിക്കുവാനും സന്നദ്ധരായിരിക്കണം. സാധാരണ ഗതിയിൽ സാഹസികമെന്നുപോലും തോന്നുന്ന വിശ്വാസമാണു ശക്തി ലഭിക്കുന്നതിനുള്ള മാർഗ്ഗം.

ഇങ്ങനെയുള്ള വിശ്വാസം ചിലർക്കു് അപ്രാപ്യമായി തോന്നിയേക്കാം. വിശ്വാസത്തേക്കാളധികമായി സംശയങ്ങളായിരിക്കാം അവരെ ഭരിക്കുന്നതു്. സ്വന്ത മനസ്സിൽനിന്നു തന്നെയോ അവിശ്വാസം നിറഞ്ഞ ചുറ്റുപാടുകളിൽനിന്നോ ആയിരിക്കാം ഇങ്ങനെയുള്ള സംശയങ്ങൾ പുറപ്പെടുന്നതും. വിശ്വസിക്കാൻ പ്രയാസം നേരിട്ടവരോടു പത്രോസ് യേശുവിൻെറ നാമത്തിലുള്ള വിശ്വാസത്തേക്കുറിച്ചു പറയുന്നു. കേവലം ഒരു നാമത്തിൻെറ സ്മരണയിലോ വസ്തുതയിലോ ഉള്ള വിശ്വാസമല്ല അതു്. ജീവിച്ചിരുന്നു് ഇപ്പോഴും നമ്മോടു് ആളത്വപരമായി ഇടപെടുന്ന ആളാണു് യേശു. നമ്മിൽ വിശ്വാസം ഉളവാക്കുവാനുള്ള കഴിവും യേശുവിനുണ്ടു്. സ്വന്തം മകനെ സുഖപ്പെടുത്തണമെന്നുള്ളഅപേക്ഷയോടുകൂടി യേശുവിനെ സമീപിച്ച ഒരു പിതാവിനോടു തനിക്കതു ചെയ്യുവാനുള്ള ശക്തിയിൽ അയാൾക്കു വിശ്വാസമുണ്ടോയെന്നു് യേശു ചോദിച്ചു. പൂർണ്ണവിശ്വാസമില്ലാതിരുന്ന ആ പിതാവു നൽകിയ ഉത്തരം "കർത്താവേ, ഞാൻ വിശ്വസിക്കുന്നു: എൻെറ വിശ്വാസക്കുറവിനെ തുണയ്ക്കേണമേ,, എന്നായിരുന്നു. യേശുവിൻെറ സന്നിധിയിൽ അയാളുടെ ബലഹീനമായ വിശ്വാസം ശക്തിപ്പെട്ടു. അയാളുടെ അപേക്ഷയ്ക്കുത്തരമായി യേശുവിൻെറ ശക്തി പ്രവർത്തിക്കുകയും ചെയ്തു. വിശ്വാസമില്ലാത്തവർക്കു വിശ്വാസം പ്രദാനം ചെയ്‌വാൻ കഴിവുള്ളവനാണു് യേശു. അല്പവിശ്വാസികളെങ്കിലും അവനിൽ ആശ്രയിക്കുവാൻ സന്നദ്ധരാകുന്ന പക്ഷം അവൻെറ ശക്തി നമ്മിലേക്കു പ്രവേശിച്ചു നമ്മെ ബലപ്പെടുത്തും. കർത്താവിനോടുള്ള നമ്മുടെ ആളത്വപരമായ ആത്മീയ ബന്ധത്തെ അവനുമായുള്ള സംസർഗ്ഗത്താൽ പുഷ്ടിപ്പെടുത്തുവാൻ നാം അനുദിനം ശ്രദ്ധിക്കണം. അവൻെറ വചനങ്ങളെയും ജീവിതത്തെയും ഓർത്തു ധ്യാനിക്കുക, അവൻെറ കല്പനകളെ അനുസരിക്കുക, അവൻെറ ശബ്ദം കേൾക്കുവാനായി കാത്തിരിക്കുക, വിശുദ്ധ കർബ്ബാനയിൽ അവനെ അനുഭവപ്പെടുത്തുക എന്നിവയെല്ലാം അവനിലുള്ള വിശ്വാസം ഉദ്ദീപിപ്പിക്കുകയും ശക്തിപ്പെടുത്തുകയും ചെയ്യുന്നതിനുള്ള മാർഗ്ഗങ്ങളാണു്. അവിശ്വാസികളുടെ ഒരു ലോകമാണു നമ്മെ വലയം ചെയ്യുന്നതു്. അവരുടെ ദുഷ്പ്രേരണകൾ നമ്മെ വഴി തെററിക്കാതിരിപ്പാൻ നാം സദാ സൂക്ഷിക്കണം. ലോകത്തിൻെറ പ്രലോഭനങ്ങൾക്കു നാം വശംവദരാകരുതു്. ക്രിസ്തുവിൽ മാത്രം ആശ്രയം വച്ചുകൊണ്ടു ജീവിക്കുന്നവർക്കു് വിഷമ സന്ധികളിൽ പോലും അവൻെറ ശക്തി മതിയായതാണെന്നു് അനുഭവപ്പെടാതിരിക്കുകയില്ല.

# ബൈബിൾ സൊസൈററിയും വേദപുസ്തക വിതരണവും

**പി. ററി. കുരുവിള**

,,നിന്റെ വചനം എന്റെ കാലിനു ദീപവും എന്റെ പാതയ്ക്കു പ്രകാശവുമാകുന്നു.,,

ദൈവത്തിന്റെ ജീവനുള്ള വചനം മനുഷ്യരുടെ ഭാഷകളിൽ പരിഭാഷപ്പെടുത്തി, അച്ചടിപ്പിച്ചു വിപുലമായ രീതിയിൽ, മിതമായ വിലയ്ക്കു് വിതരണം ചെയ്യുന്ന മഹത്തായ സേവനമാണു ബൈബിൾ സൈാസൈററി നിർവ്വഹിക്കുന്നതു്. ഇന്നു് 1181 ഭാഷകളിൽ തിരുവചനം തർജ്ജമചെയ്തു വിതരണം ചെയ്യുന്നുണ്ടു്.

## പ്രവർത്തനങ്ങൾ

ബൈബിൾ സൊസൈററിയുടെ കേന്ദ്ര ഓഫീസു ലണ്ടനിലാണു്. അതിന്റെ രക്ഷാധികാരി എലിസബേത്തു് രാജ്ഞിയാണെന്നുള്ളതു ബൈബിൾ സൊസൈററിയുടെ പ്രത്യേകതയാണു്.

ദൈവം ലോകത്തിനു ദൈവത്തെ രണ്ടു വിധത്തിൽ വെളിപ്പെടുത്തിയിരിക്കുന്നു. അതിൽ പ്രഥമവും പ്രത്യക്ഷവും ആയ വെളിപ്പാടു് വചനം ജഡമായിത്തീർന്ന ക്രിസ്തുവിലൂടെയാണു്. രണ്ടാമതു ദൈവം തന്നെ വെളിപ്പെടുത്തിയിരിക്കുന്നതു് എഴുതപ്പെട്ടു കിട്ടിയ വചനത്തിലൂടെ അഥവാ ബൈബിളിലൂടെയാണു്. ദൈവവചന വിതരണത്തിലൂടെ നാം ലോകത്തിനു ലോകരക്ഷകനായ യേശുക്രിസ്തുവിനെ പ്രകാശിപ്പിച്ചു കാണിക്കുകയാണു ചെയ്യുന്നതു്. ബൈബിൾ സൊസൈററി യേശുക്രിസ്തുവിനെ കാണിച്ചു കൊടുക്കുന്ന മഹത്തായ സേവനമാണു നിർവ്വഹിക്കുന്നതു്.

ബൈബിൾ സൊസൈററി താഴെപ്പറയുന്ന പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരിക്കുന്നു.

1. ലോകത്തിലെ സകല ആളുകൾക്കും അവരവരുടെ മാതൃഭാഷയിൽ ദൈവത്തിന്റെ വചനം പരിഭാഷപ്പെടുത്തുന്നു.
2. തർജ്ജമ ചെയ്ത തിരുവചനം അച്ചടിപ്പിച്ചു പ്രസിദ്ധീകരിക്കുന്നു.
3. പ്രസിദ്ധീകരിച്ച തിരുവചനപ്രതികൾ വിപുലമായ തോതിൽ വിതരണം ചെയ്യുന്നു.
4. നിർദ്ധനർക്കുപോലും വാങ്ങി വായിക്കത്തക്കവണ്ണം ഏററവും മിതമായ വിലയ്ക്കു വിതരണം ചെയ്യുന്നു.
5. സാമ്പത്തികമായി തീരെ കഴിവില്ലാത്തവർക്കു തിരുവചനം എത്തിച്ചുകൊടുക്കുന്നതിനു സഭകളിലൂടെ പ്രവർത്തിക്കുന്നു.
6. അഭ്യസ്തവിദ്യരായ യുവതീയുവാക്കന്മാരുടെ പ്രോൽസാഹനാർത്ഥം എസ്. എസ്. എൽ. സി. പാസ്സാകുന്നവർക്കു് ഇംഗ്ലീഷിൽ നാലു സുവിശേഷപ്രതികളും അപ്പൊസ്തല പ്രവൃത്തികളും ചേർന്ന പുസ്തകവും ബിരുദധാരികൾക്കു പുതിയ നിയമവും സങ്കീർത്തനങ്ങളും ചേർന്ന പുസ്തകവും സൗജന്യമായി വിതരണം ചെയ്യുന്നു.
7. ആശുപത്രികൾ, അനാഥശാലകൾ, ജയിലുകൾ മുതലായ സ്ഥാനങ്ങളിലേയ്ക്കും തിരുവചന പ്രതികൾ എത്തിച്ചു കൊടുക്കുന്നു.
8. തർജ്ജമ ചെയ്തു് അച്ചടിച്ചു പ്രസിദ്ധീകരിച്ച തിരുവചനപ്രതികൾ പുന:പരിശോധന ചെയ്തു പരിഷ്ക്കരിച്ചു പ്രസിദ്ധീകരിക്കുന്നു.
9. വർത്തമാനപ്പത്രങ്ങൾ, റേഡിയോ മുതലായവയിലൂടെ ദൈവവചനം പ്രചരിപ്പിക്കുന്നു.
10. തിരുവചനത്തിന്റെ പ്രസിദ്ധീകരണത്തിനു ക്രൈസ്തവ സഭകളോടു് ഉദാരമായ സംഭാവനകളും പ്രാർത്ഥനയും അഭ്യർത്ഥിക്കുന്നു.

## ബൈബിളിന്റെ പരിഭാഷകൾ ഒററനോട്ടത്തിൽ–

**ഭാഷകൾ**

| | |
|---|---|
| ബൈബിൾ മുഴുവനായി പ്രസിദ്ധീകരിച്ചതു് | 226 |
| പുതിയനിയമം മാത്രം പ്രസിദ്ധീകരിച്ചതു് | 507 |
| ബൈബിളിന്റെ ചില ഭാഗങ്ങൾ മാത്രം | 1181 |

**ഭാരതത്തിൽ:**

| | |
|---|---|
| ബൈബിൾ മുഴുവനായി പ്രസിദ്ധീകരിച്ചതു് | 26 |
| പുതിയനിയമം മാത്രം പ്രസിദ്ധീകരിച്ചതു് | 67 |
| ബൈബിളിന്റെ ചില ഭാഗങ്ങൾ മാത്രം | 126 |

പുതിയ ഭാഷകളിൽ തിരുവചനം തർജ്ജമ ചെയ്തു കൊണ്ടിരിക്കുന്നു.

## തിരുവചനത്തിന്റെ വിതരണം

ദൈവത്തിന്റെ ജീവനുള്ള തിരുവചനത്തിനു് അഭൂതപൂർവ്വമായുള്ള ഒരു വിതരണമാണുള്ളതു്. കഴിഞ്ഞ റിപ്പോർട്ടുവർഷത്തിൽ ആകെ 5 കോടി തിരുവചനപ്രതികൾ വിതരണം ചെയ്തു എന്നതു് അൽഭുതമല്ലേ? ഭാരതത്തിൽതന്നെ 36 ലക്ഷം പ്രതികളും കേരളത്തിൽ രണ്ടേകാൽ ലക്ഷം പ്രതികളും വിതരണം ചെയ്തു. കേരളത്തിലെ കഴിഞ്ഞവർഷത്തെ സംഭാവനത്തുക 29,510 രൂപ ആയിരുന്നു. 35,000 രൂപ എങ്കിലും സംഭാവന ലഭിക്കേണ്ടതായിരുന്നു.

## സംഭാവന

ബൈബിൾ സൊസൈററിയുടെ പ്രവർത്തനങ്ങളുടെ വിജയം ഓക്സിലറികളിലൂടെയുള്ള സംഭാവനകളെ ആശ്രയിച്ചിരിക്കും. ഇന്നും വിദേശസഹായങ്ങൾകൊണ്ടാണു് ഇതിന്റെ പ്രവർത്തനങ്ങൾ പുരോഗമിക്കുന്നതു്. വിദേശസഹായത്തെ ആശ്രയിക്കാൻ സാധിക്കാത്ത ഒരു തലമുറയിലേയ്ക്കു് നാം എത്തിക്കഴിഞ്ഞു. തിരുവചനത്തിന്റെ വിതരണത്തിൽ ബൈബിൾ സൊസൈററിയെ സംഭാവനകൾകൊണ്ടും പ്രാർത്ഥനകൾകൊണ്ടും സഹായിക്കുക. പ്രതിവർഷം 5 രൂപയും അതിലധികവും കൊടുത്തു ബൈബിൾ സൊസൈററിയുടെ അംഗങ്ങളായും 100 രൂപയും അതിലധികവും കൊടുത്തു് ആയുഷ്ക്കാലാംഗങ്ങളായും തീരുക.

## അഖിലലോക സംഘടന

ബൈബിൾ സൊസൈററി ഒരു അഖിലലോകസംഘടന

---

യുമുണ്ടാകാറുണ്ടു്. വി. മാമോദീസായുടെ കാര്യത്തിലും പ്രശ്നങ്ങൾ വരാറുണ്ടു്. ഈവക കാര്യങ്ങളിലുള്ള യുക്തിഹീനത ഒരുവശത്തു്, ഇവതന്നെ പ്രായോഗികമാക്കുന്നതിൽ പട്ടക്കാരനും ഇടവകജനങ്ങളും തമ്മിലുള്ള ചില മൽസരങ്ങൾ മറുവശത്തു്. ഇങ്ങനെകിടക്കുന്നു പ്രശ്നങ്ങൾ.

ഇവയ്ക്കെല്ലാം കാരണം പട്ടക്കാരുടെ ഉദാസീനതയാണെന്നു ആരെങ്കിലും പറയുമെന്നു ഞാൻ വിചാരിക്കുന്നില്ല. അങ്ങനെ ആരെങ്കിലും സംശയിക്കുന്നുവെങ്കിൽ അതു തെററാണെന്നു വ്യക്തമാക്കുവാൻ ഞാനാഗ്രഹിക്കുന്നു.

ഇപ്രകാരം സഭയുടെ ഇന്നത്തെ നിലപാടിനു വിപരീതമായ അനുഭവങ്ങൾ കാര്യത്തിൽ വന്നുകൊണ്ടിരിക്കുമ്പോൾ അക്ഷരപ്രകാരമെല്ലാം ശരിയാണെന്നു പറയുന്നതു് ഇരുട്ടുകൊണ്ടു് ഓട്ടയടയ്ക്കുന്നതിനു തുല്യമല്ലേ? ഈ നില തുടരുന്നതെന്തുകൊണ്ടെന്നും ഇതു മാററാൻ എന്തു ചെയ്യണമെന്നും ചുമതലപ്പെട്ടവർ ചിന്തിക്കേണ്ടിയിരിക്കുന്നു. നമ്മുടെ നിലപാടിൽ എവിടെയെങ്കിലും പുന:പരിശോധന വേണമെങ്കിൽ അതു ചെയ്യണം. ഈ വകകാര്യങ്ങൾ വേണ്ടതുപോലെ കൈകാര്യം ചെയ്തില്ലെങ്കിൽ അക്ഷരംമാത്രം ശേഷിക്കയും അകത്തൊന്നും ഇല്ലാതെ വരികയും ചെയ്യാനിടയുണ്ടു്.

# ബൈബിളിനെപ്പററി വത്തിക്കാനിലെ ചർച്ച

ആധുനിക പണ്ഡിതന്മാർ ബൈബിളിനെ എങ്ങനെ വ്യാഖ്യാനിക്കണമെന്നതിനെപ്പററി വത്തിക്കാൻ സൂനഹദോസിൽ ചൂടുപിടിച്ച സംവാദങ്ങളുണ്ടായി.

ദൈവികമായ വെളിപാടുകളെപററി പ്രതിപാദിക്കുന്ന നക്കൽ ഡിക്രിയുടെ 3–ാം അദ്ധ്യായം ചർച്ചയാരംഭിക്കുകയായിരുന്നു സൂനഹദോസ് പിതാക്കന്മാർ. ദൈവം ബൈബിളിൽ ക്രൈസ്തവർക്കു് എങ്ങനെ വെളിപ്പെടുത്തിക്കൊടുക്കുന്നു, വെളിപാടുകൾക്കുള്ള മററു മാർഗ്ഗങ്ങൾ എന്നിവയാണീ അദ്ധ്യായത്തിൽ വിവരിക്കുന്നതു്.

## ചൂടുപിടിച്ച വാദം

,,വിശുദ്ധ ലിഖിതങ്ങളുടെ പ്രചോദനവും വ്യാഖ്യാനവും,, എന്നതാണീ അദ്ധ്യായത്തിൻെറ തലക്കെട്ടു്. യഥാർത്ഥമായ അർത്ഥം ഗ്രഹിക്കുന്നതിനു ബൈബിളിനെ സാഹിത്യാർത്ഥത്തിൽ അപഗ്രഥിക്കണമെന്നു പ്രസ്തുത അദ്ധ്യായ

---

യാണു്. റോമൻ കത്തോലിക്കാസഭ ഒഴികെ ബാക്കി എല്ലാ ക്രൈസ്തവ സഭാവിഭാഗങ്ങളും ഒന്നുചേർന്നു പ്രവർത്തിക്കുന്ന ഏകസംഘടനയാണിതു്. ക്രൈസ്തവസഭകൾ തമ്മിൽ വിശ്വാസാചാരങ്ങളിൽ വ്യത്യസ്തതകളുണ്ടെങ്കിൽത്തന്നെ സഭകളെ തമ്മിൽ അനുരഞ്ജിപ്പിക്കുന്ന മഹൽഗ്രന്ഥം ബൈബിളാണു്. പക്ഷേ ബൈബിളിലെ സ്വതന്ത്രവ്യാഖ്യാനങ്ങൾ ക്രൈസ്തവ സഭകളെത്തമ്മിൽ ഭിന്നിപ്പിച്ചു പുതിയ സഭകൾ രൂപവൽക്കരിക്കുന്നതിനു മാർഗ്ഗം തെളിക്കുന്നുണ്ടു്. ബൈബിൾ സൊസൈററി 1804–ൽ ആണു രൂപമെടുത്തതു്. മേരി ജോൺസ് എന്ന ഒരു നല്ല പെൺകുട്ടിയാണു് അതിൻെറ പ്രവർത്തനത്തിനു മുഖ്യ കാരണമായിത്തീർന്നതു്. സാർവ്വത്രികമായുള്ള തിരുവചനവിതരണമാണു ബൈബിൾ സൊസൈററിയുടെ ലക്ഷ്യം.

ഭാരതത്തിലെ ബൈബിൾ സൊസൈററിയുടെ കേന്ദ്ര ഓഫീസ് ബാംഗ്ളൂർ ആണു്. അതിൻെറ ജനറൽ സെക്രട്ടറിയായി റവ. ഡോ. എ. ഇ. ഇമ്പനാഥൻ സേവനം അനുഷ്ഠിക്കുന്നു. ഭാരതത്തിലെ ബൈബിൾ സൊസൈററി ഇന്നു ബാംഗ്ളൂർ കേന്ദ്രമാക്കി ഡൽഹി, അലഹബാദ്, കൽക്കട്ടാ, ആസ്സാം, ബോംബെ, സെക്കൻട്രബാദ്, ബാംഗ്ളൂർ, മദ്രാസ്, സിലോൺ, കേരളം എന്നീ സ്ഥലങ്ങളിലെ ഓക്സിലറികളിലൂടെ പ്രവർത്തിക്കുന്നു.

## കേരളാ ഓക്സിലറി

ബൈബിൾ സൊസൈററിയുടെ കേരളാ ഓക്സിലറി അതിൻെറ പ്രവർത്തനം ആരംഭിച്ചതു് 1956–ൽ ആണു്. കാലം ചെയ്ത ബിഷപ്പു് സി. കെ. ജേക്കബ്ബ് തിരുമേനിയുടെ അക്ഷീണപരിശ്രമത്തിൻെറയും പ്രാർത്ഥനയുടെയും ഫലമായിട്ടാണു് കേരളാ ഓക്സിലറി കോട്ടയത്തു രൂപമെടുത്തതു്. അന്നുമുതൽ ഇന്നുവരെയും റവ. തോമസ് ചെറിയാൻ കേരളാ ഓക്സിലറിയുടെ സെക്രട്ടറിയായി സ്തുത്യർഹമായ സേവനം അനുഷ്ഠിക്കുന്നു. അദ്ദേഹത്തിൻെറ ദൈവാശ്രയവും, ത്യാഗപരമായ സേവനങ്ങളും കേരളാ ഓക്സിലറിക്കു തികച്ചും ഒരു മുതൽക്കൂട്ടു് ആയിരിക്കും. മോസ്റ്റ് റവ. യൂഹനോൻ മാർത്തോമ്മാ മെത്രാപ്പോലീത്താതിരുമേനി കേരളാ ഓക്സിലറിയുടെ പ്രസിഡൻറാണു്. മററുസഭകളെ പ്രതിനിധീകരിക്കുന്ന ഒരു കമ്മിററി ഇതിൽ പ്രവർത്തിക്കുന്നു. കേരളത്തിലെ എല്ലാ ആളുകൾക്കും തിരുവചനം വിതരണം ചെയ്യുക എന്ന ഏക ലക്ഷ്യത്തിലാണു കേരളാ ഓക്സിലറി പ്രവർത്തിക്കുന്നതു്.

കേരളാ ഓക്സിലറി ഇപ്പോൾ മലയാളത്തിൽ ഒത്തുവാക്യങ്ങൾ ചേർത്തുള്ള പുതിയനിയമം അച്ചടിച്ചുകൊണ്ടിരിക്കുന്നു. സുവിശേഷപ്രതികൾ മലയാളത്തിൽ പരിഷ്ക്കരിച്ചു പ്രസിദ്ധീകരിക്കുന്നതിനുവേണ്ട ക്രമീകരണങ്ങൾ ചെയ്യുന്നു.

കേരളാ ഓക്സിലറിക്കു സ്വന്തമായി ഒരു കെട്ടിടം ഇതേവരെ ഉണ്ടായിട്ടില്ല. സ്വന്തമായി ഒരു കെട്ടിടം പണിയുന്നതിനുവേണ്ടിയുള്ള സംഭാവനകൾ സ്വീകരിച്ചുകൊണ്ടിരിക്കുന്നു. അടുത്ത ഭാവിയിൽ അതും വിജയിക്കുമെന്നു വിശ്വസിക്കുന്നു.

## ജൂണിയർ അംഗങ്ങൾ

ബാലികാബാലന്മാർക്കും, ബൈബിൾ സൊസൈററിയുടെ പ്രവർത്തനങ്ങളിൽ പങ്കാളികളായിത്തീരാം. പ്രതിവർഷം ബൈബിൾ സൊസൈററിക്കു് ഒരു രൂപവീതം സംഭാവന കൊടുക്കുന്ന 7–16 വയസ്സുവരെ പ്രായമുള്ള കുട്ടികൾക്കു ബൈബിൾ സൊസൈററിയുടെ അംഗങ്ങളായിത്തീരാവുന്നതാണു്. അവർക്കു പ്രത്യേക പരീക്ഷകൾ നടത്തി വിജയികൾക്കു സമ്മാനങ്ങൾ നൽകും. പ്രത്യേക പ്രാർത്ഥനക്കടലാസ്സുകൾ അയച്ചുകൊടുക്കുന്നതിനും ശ്രമിക്കും.

## വനിതാപ്രവർത്തനങ്ങൾ

ക്രൈസ്തവ വനിതകൾ ഗ്രൂപ്പുകളായി ബൈബിൾ സൊസൈററിക്കു പ്രത്യേക സംഭാവനകൾ കൊടുത്തു് അതിനോടു അഫിലിയേററു ചെയ്തു സഹായിക്കാൻകഴിയും. ഓരോ വനിതയും പ്രതിവർഷം 5 രൂപ കൊടുത്തു് അതിൻെറ അംഗങ്ങളായിത്തീരുക. ബൈബിൾ സൊസൈററിയുടെ പ്രവർത്തനങ്ങളെ വ്യക്തികളായും ഗ്രൂപ്പുകളായും പ്രാർത്ഥനയിൽ ഓർക്കുകയും വനിതകളുടെ ഇടയിലെ തിരുവചന വിതരണത്തിനായി സഹായിക്കുകയും ചെയ്യുന്നു.

## യുവതീയുവാക്കന്മാരുടെ ചുമതല

നമ്മുടെ സഭകളിലെ യുവതീയുവാക്കളുടെ ലക്ഷ്യം—സേവനം, സാക്ഷ്യം, പഠനം—എന്നിവയാണല്ലോ. യുവതലമുറയുടെപരമ്പരാഗതവും പവിത്രവുമായുള്ള അമൂല്യ നിധിയാണു് ബൈബിൾ. ബൈബിളിലെ കാതലായ ക്രിസ്തുവിൻെറ സുവിശേഷത്തിൻെറ പ്രകാശം അന്ധകാരത്തിൽകഴിയുന്ന ജനങ്ങൾക്കു സംഭാവന ചെയ്യുന്നതാണു്. വലിയ സേവനം അതു ദൈനംദിന ജീവിതരംഗങ്ങളിലൂടെ അഥവാ പ്രായോഗികജീവിതത്തിലൂടെ സാക്ഷിക്കുക. ബൈബിൾ ദിനംതോറും വായിച്ചു ധ്യാനിച്ചു പഠിക്കുക. നമ്മുടെ അനുഭവത്തിൽ രുചിച്ചറിഞ്ഞ സത്യങ്ങൾ മററുള്ളവർക്കും സംഭാവന ചെയ്യുക.

## ലുഗ്ബാറ ബൈബിൾ

ഉഗാണ്ടാ അടുത്തകാലത്തു സ്വാതന്ത്ര്യം നേടിയെടുത്ത രാജ്യങ്ങളിലൊന്നാണു്. ഉഗാണ്ടാ, കോംഗോ എന്നീ രാജ്യങ്ങളിൽ ലുഗ്ബാറാ ഭാഷ സംസാരിക്കുന്ന മൂന്നരലക്ഷം ആളുകളുണ്ടു്. അവിടെ 25,000 അഭ്യസ്തവിദ്യരായ റോമേതരക്രിസ്ത്യാനികളുണ്ടു്. 1936–ൽ ആദ്യമായി ലുഗ്ബാറാ ഭാഷയിൽ പുതിയനിയമം പ്രസിദ്ധീകരിച്ചു. ഇപ്പോൾ പഴയനിയമം തർജ്ജമചെയ്തു പൂർത്തിയാക്കുകയും പുതിയനിയമം പരിഷ്ക്കരിക്കുകയും ചെയ്തു. ഇനിയും ലുഗ്ബാറാ ഭാഷയിൽ ബൈബിൾ അച്ചടിച്ചു പ്രസിദ്ധീകരിക്കുന്ന ജോലി അവശേഷിക്കുകയാണു്. പ്രസ്തുത ഉദ്യമത്തിൽ കേരളീയരായ നമുക്കും ഒരു ഉത്തരവാദിത്വമുണ്ടു്.

## നല്ലതെങ്കിൽ മററുള്ളവർക്കും

ക്രിസ്തുവിൻെറ രണ്ടാമത്തെ വരവിനുമുമ്പ സുവിശേഷം സകല ജാതിയോടും ഘോഷിക്കപ്പെടുമെന്നു തിരുവചനത്തിൽ നാം വായിക്കുന്നുണ്ടു്. അതു് ഏറെക്കുറെഇന്നു സഫലമായിക്കഴിഞ്ഞു. സുവിശേഷം ഘോഷിക്കുവാനുള്ള സുപ്രധാനമാർഗ്ഗം ബൈബിൾ ലോകത്തിലെ എല്ലാ ഭാഷകളിലും തർജ്ജമചെയ്തു അച്ചടിച്ചു പ്രസിദ്ധീകരിക്കുക എന്നുള്ളതാണു്.

ബൈബിൾ സൊസൈററിയുടെ അതുല്യസേവനങ്ങളെ ഹൃദയം തുറന്നു സഹായിക്കുക. മഹത്തായ തിരുവചനവിതരണത്തെ പ്രാർത്ഥനയിൽ ഓർക്കുക. എല്ലാഭവനങ്ങളിലും തിരുവചനപ്രതികൾ എത്തിച്ചു കൊടുക്കുവാൻ യത്നിക്കുക. വായിക്കുക! ധ്യാനിക്കുക! പഠിക്കുക! പ്രാർത്ഥിക്കുക! വിതരണം ചെയ്യുക.

,,നിങ്ങൾ ഭൂലോകത്തിലൊക്കെയും പോയി സകല സൃഷ്ടിയോടും സുവിശേഷം പ്രസംഗിപ്പിൻ...

—ഗൃഹദീപം

ത്തിൽ ആവശ്യപ്പെടുന്നു.

പലേർമോ ആർച്ച് ബിഷപ്പ് കർദ്ദിനാൾ ഏണസ്റ്റോ റൂഫിനി പറഞ്ഞു:— ബൈബിൾ ഗവേഷകർക്കും, വ്യാഖ്യാതാക്കൾക്കും അമിതസ്വാതന്ത്ര്യം നൽകുന്നതാണ് ഈ കരട് അദ്ധ്യായം.

എന്നാൽ വിയന്നാ ആർച്ചു ബിഷപ്പും ഒരു പുരോഗമനവാദിയുമായ കർദ്ദിനാൾ കോനിംഗ് പറഞ്ഞത്, ബൈബിളിനെ ഗ്രഹിക്കുന്നതിന് ആധുനികശാസ്ത്രം പുതിയ വാതിലുകൾ തുറന്നിട്ടുണ്ട് എന്നായിരുന്നു. ബൈബിളിൽ ഭൂമിശാസ്ത്രപരവും ചരിത്രപരവുമായ തെററുകൾ പോലുമുണ്ട്. എന്നാൽ ഇതുകൊണ്ടു വിശുദ്ധ ലിഖിതങ്ങളുടെ „ആധികാരികത„ നഷ്ടപ്പെടുന്നില്ല. ബൈബിൾ കർത്താക്കളുടെ മാനുഷികമായ പോരായ്മകളെ ദൈവം അവഗണിച്ചുകൊണ്ടാണ് അവരെ അതിനുപയോഗിച്ചതെന്നു അതു വ്യക്തമാക്കുന്നു.

ജർമ്മൻ സംസാരിക്കുന്ന മെത്രാന്മാരുടെ പ്രതിനിധി എന്ന നിലയിലാണു കർദ്ദിനാൾ കോനിംഗ് സംസാരിച്ചത്.

## നിരീശ്വരത്വത്തെ അപലപിക്കുക

„നാസ്തികത്വവിഷ„ത്തിനെതിരായി വത്തിക്കാൻ സൂനഹദോസ് ഒരു പ്രഖ്യാപനം നടത്തണമെന്നു പോളണ്ടിലെ മെത്രാന്മാർ വാദിച്ചിരിക്കുന്നു. ദൈവികമായ വെളിപാടിനെപ്പററി 2200 മെത്രാന്മാർ നടത്തുന്ന ചർച്ചയിൽ പങ്കുകൊണ്ടു പോളീഷ് മെത്രാന്മാർക്കു വേണ്ടി ബിഷപ്പ് കാസിമിഴ്സ് ജോസഫ് കോമൻസ്കി സംസാരിച്ചു.

„ബീഭൽസമായ ആ വിഷ„ത്തിൽനിന്ന് അകന്നുനിൽക്കാൻ വിശ്വാസികൾക്കു മുന്നറിയിപ്പു നൽകുന്ന ഭാഗംകൂടി നക്കലിൽ ഉൾപ്പെടുത്തണമെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു.

നക്കൽ ഡിക്രിയുടെ പൂർണ്ണരൂപത്തെ സംബന്ധിച്ചിടത്തോളം ബിഷപ്പ് കോവൻസ്കി സംതൃപ്തി പ്രകടിപ്പിച്ചു.

പുരോഗമനവാദികളും യാഥാസ്ഥിതികരുമായ മെത്രാന്മാർ പ്രസ്തുത ഡിക്രിയുടെ വിലയിരുത്തൽ സംബന്ധിച്ചു രൂക്ഷമായ അഭിപ്രായവ്യത്യാസം പ്രകടിപ്പിക്കുകയുണ്ടായി.

ആധുനിക ബൈബിൾ പ്രസ്ഥാനത്തോടു വളരെ പൊരുത്തപ്പെടുന്ന ഒന്നാന്തരം ഒരു ഡിക്രിയാണതെന്നു മോൺട്രീലിലെ കർദ്ദിനാൾ പോളെമിൽ ലെഗർ പറഞ്ഞു. വേദപുസ്തകവും സഭാപാരമ്പര്യവും തമ്മിലുള്ള ആപേക്ഷിക പ്രാധാന്യത്തെപ്പററി ഗൗരവമേറിയ ഒരു പ്രഖ്യാപനം നടത്തുക എന്ന പ്രശ്നത്തിന് ഇതൊരു പ്രതിവിധിയാകുമെന്നും അദ്ദേഹം പറഞ്ഞു.

ക്രിസ്തീയ വെളിപാടിനെപ്പററി ഒരു നിർവചനം നടത്തണമെന്നു ബാൾട്ടിമോർ മെത്രാപ്പോലീത്താ ലോറൻസ് ഷീയിൽ അഭിപ്രായപ്പെട്ടു.

ഇന്ത്യാക്കാരനായ ബിഷപ്പ് മൈക്കൾ ആറാട്ടുകുളവും തത്തുല്യമായ ഒരു നിലപാടാണു സ്വീകരിച്ചത്.

---

(continued from page 12)

the Church often appears to be "an organisation dedicated to its own self-preservation rather than as ministering." The minister himself who represents the Church is too burdened with administration to be an effective pastor. The blight of over-organisation can be such that the Church attempts to do a man's thinking for him instead of provoking him to think and decide for himself.

At the same time several interesting admissions are made. One of them is that it is not easy to get men to dig down beneath the superficial levels of life to the big issues in personal relationships, faith in God and Christian social ethics. Another is that men do not want "to admit reliance upon God or the need for forgiveness and redemption." In one group laymen blame themselves for lack of courage in maintaining a healthy Christian discipleship that is prepared to speak and to act in due season. Fear of offending others is freely acknowledged.

From my own experience I would judge that the second admission has considerable weight. Christinity is often presented as a religion offering a refuge to those who are no longer able to cope with themselves or life. And indeed it does. But it is more than this. It is also for the strong or for those who think themselves strong until they discover that the strongest of men is weak too. Christ does not ask everyone to crawl to Him on his knees; and we must be on our guard against making the feeling of complete helplessness a qualification for the Kingdom of God. Our sense of need is not a qualification: it is an opportunity for God. We must invite men to come to God with their manhood and offer it to him. If at the start they are tempted to think that Christian discipleship is more a matter of what they have to offer God than of what He has to give to them, they will soon discover their mistake. Peter in a burst of romantic loyalty was willing to go and die with Christ: in the event his courage did not survive the taunt of a servant girl.

Those who espouse certain kinds of theology may consider this defective, but I approve the practice of the late Lionel Fletcher, the evangelist, who always spoke of what Christ could do for us and what we could do for Christ. We may wait long enough for certain men to come to Christ and His Church if we wait until they are at the end of their tether. We can invite them to come as they are now. Was that not what He Himself did? And is it not at the heart of the Gospel?

## Independence

Even in his dependence on God a man feels that he must have his independence as a man. God is the only one who can make these two things work together! Here the minister plays a decisive role.

In the Register article one man wrote that the "ministry" must be more a "ministry with" than a "ministry to." A "ministry to" can give the layman a sense of the wrong kind of dependence. A minister who is really involved will involve others both by example and by precept. It could be that some laymen want to be invited to do something more than fill a pew.

## Larger part

I wonder whether the womenfolk have not a larger part to play in helping their men to become integral part of a living and serving Church. Is it not a temptation for women to find help and friendship in the Church while taking it for granted that nothing much can be done about their husbands? Have they not a work given to them by God to witness to their men and by God's help to bring them to a personal faith in Him? Courage, faith and prayer can work wonders.

But in the end we have to say that the "missing" men will always be with us until we in the Church are passionately convinced that they are "missing" something supremely worthwhile, the adventure of following Christ. And even when we are thus convinced we must seek to find natural ways in what the Register calls "two-way communication." We can only really tell the Good news to those to whom we ourselves are prepared to listen.

—The British Weekly

Reg. No. K 289 Licence No. 498

ചർച്ച് വീക്കിലി

# THE MISSING MEN

**Princpal Charles Duthie**

A recent letter poses two questions: "Where are the 'missing men' who might be in the Church? How can we explain their absence?" These two questions lead very naturally to a third "How can the Church attract men and make them effectively Christian?"

I happen to have in my possession the February number of the Chicago Theological Seminary Register. It is a special issue dealing with the theme, "Ministry with Men." The issue is of particular interest to me not only because of its main topic but because it is edited by Dr. Ross Snyder. He was a good friend to me on the occasion of my first visit to the U. S. A. in 1949.

I recall the atmosphere of vigorous discussion in a seminar I attended in his company. He took me to my first "ball game"—Chicago Red Sox was one of the teams, I think. To my surprise everyone stood up in the stadium after the seventh innings. I thought something had gone wrong until it was patiently explained to me that this was merely a leg and lung stretching operation!

This special number of the Register contains several worthwhile articles written by ministers and laymen. It is so good that I am going to take the liberty of quoting a few passages in it which seem to me to be relevant to the three questions with which we started.

## Old Subject

It is a fact we cannot challenge that in most congregations, there are far more women present than men, although responsibility still rests largely with the male element. It is an old subject of debate whether women are by nature more susceptible to the influence of religion than men. Wherever the truth lies in that matter, is it possible that the preponderance of women makes it harder for men to come to terms with the Church and its message?

One layman suggests that the Church all too often presents a "feminine image." Another puts the need for a corrective thus: "I believe the Church must become more manly. It seems that, because women are more open to the Church and the pastor, the ministry of the Church is directed to them. I like a pastor who I feel is a real man."

The connection between minister and the image of the Church is stressed by several. The following tart remark may not be intended to be taken too seriously. "I often wonder if many of the ministers lack male hormones!"

We need, of course, to look twice at the idea that the Church should "attract"— whether it be men or women or both. There is good attraction and bad. Among many legitimate demands that are being made on the Church today there is the quite illegitimate demand that part of her function is to entertain. That is based upon a misunderstanding of the Church's commission.

The Church should attract, surely, both by giving something and asking something. The Church offers the Gospel and all that it carries with it. It asks for a man's personal response of loyalty to Christ and His people and willingness to serve. Human nature being what it is, we just cannot assume that, if the image of the Church in these two respects could be burnished to greater brightness, there would be an immediate rush of men. Men can refuse the offer of the Gospel and repudiate the responsibility it calls for.

We have to face the fact that any call for costing personal involvement may be refused.

Several years ago I was conducting an inter-Church mission in a town in the industrial belt of Scotland. we had during the week an informal meeting for men which was to be addressed by a Churchman fresh from the 1948 Amsterdam Conference of the World Council of Churches. By literally combing the streets, the student team managed to persuade well over a hundred men to come in to the hall in which the meeting was held. They found it a rewarding evening.

A few days later I was invited to address a local branch of the Labour Party. This too was a good meeting, with no holds barred. During our discussion, one man said "You must admit that the Church is very unsuccessful in getting the menfolk to take a real share in its work. Why, you had to take pretty desperate measures to get a hundred men out the other night."

The answer I might have given was immediately given by someone else. The secretary spoke up and said "We have just as much difficulty in getting the men out to *our* meetings!" We agreed that there was a general unwillingness to take on responsibility, whether politically or religiously.

## Postscript

An interesting postscript to that evening is that the student who 'warmed up" our meeting for the distinguished Churchman went to a downtown charge on leaving College. He is still there after fifteen years, having built a strong congregation in the interval. There are as many men in it as there are women. The explanation may lie in the fact that this man gives his whole heart to the work, preaches with great force and imagination and a touch of humour, and does all with a warm humanity that is rooted in the Gospel he proclaims. Men will follow when they receive a lead.

In the articles in the Register several men who are attached to the Church give their reasons for thinking that the Church does not minister adequately to men once she has got them. One reason offered was that

(to be continued on page 11)

Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam